2007

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

Rs. 10

നവംബർ

M A L A N K A R A S A B H A



പൗരസ്ത്യ കാതോലിക്കായും
മലങ്കര മെത്രാപ്പോലീത്തായുമായ
പ. ബസേലിയോസ് മാർത്തോമ്മാ
ദിദിമോസ് പ്രഥമൻ.
87-ാം ജന്മദിനം (ഒക്ടോ. 29)

## മഹത്തായ പാരമ്പര്യം

തലമുറകളിലേക്ക്
പാരമ്പര്യം തിരിതെളിക്കുന്ന കാഴ്ച.
കാറ്റിലും മഴയിലും കെടാതെ നിറഞ്ഞു
കത്തുന്ന ആ പ്രഭയാണ് പൗരസ്ത്യ ദർശന
ങ്ങളുടെ കാതൽ.
യുഗപ്രഭാവനായ പരിശുദ്ധ
പരുമലത്തിരുമേനിയുടെ
105-ാം ഓർമ്മപ്പെരുന്നാൾ
ഈ ചിത്രങ്ങൾക്കു മിഴിവേകുന്നു.

# പ. പിതാവിന്...

## പ്രസിദ്ധീകരണത്തിന്റെ
## 63-ാം വർഷത്തിലേക്ക്
## പദമൂന്നുന്ന **മലങ്കരസഭ** മാസിക
## വായനക്കൂട്ടത്തിന്റെ

# 87-ാം ജന്മദിനാശംസകൾ!

ലക്കം 11,
പുസ്തകം 63
നവംബർ 2007



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
Fax : +91 481 2573234



## വരിസംഖ്യ

| ഇന്ത്യയിൽ | |
|---|---|
| ഒറ്റപ്രതി | 10 രൂപ |
| ഒരു വർഷം | 100 രൂപ |
| 5 വർഷം | 500 രൂപ |
| 12 വർഷം (ആജീവനാന്തം) | 1000 രൂപ |
| വിദേശത്തേക്ക് | |
| ഒരു വർഷം | 1000 രൂപ |



## ഉൾത്തുടിപ്പുകൾ

CONTENTS

**21** വിവരണം
എത്യോപ്യ സഭയുടെ.....
*- പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ (ശ്രേഷ്ഠ നിയുക്ത കാതോലിക്കാ)*

**7** പവിത്ര സ്മരണ
ഒരെഴുത്തും, കർമ്മപഥങ്ങളും...
*- ഫാ. ഡോ. ജേക്കബ് കുര്യൻ*

**28** Environment
Bio-Plastics; Redeemer...
- Dr. George Varughese, Koppara

**മറുമൊഴി**

**9** ഇനിയും മറന്നു പോകരുത്...
*- സഖേർ*

**4** എഡിറ്റോറിയൽ
സഭാ മാതാവിന്റെ ഹൃദയവിചാര...
*- ഫാ. ഡോ. ജോൺ പണിക്കർ*

**13** പാശ്ചാത്യ സംസ്ക്കാരം...
*- ഡോ. ബാബു തോമസ്*

**6** മഹാപുരോഹിത സന്ദേശം

**16** ചില സ്വകാര്യ സന്ദേഹങ്ങൾ
*- ഫാ. തോമസ് മാത്യു*

**23** കവിത
മഹിത മഹാസനം
*- മുകളിൽ*

**17** സഭ കണ്ണ് തുറക്കണം
-പ്രൊഫ. ജോൺകുട്ടി പി.

**20** കവിത
നമ്മുടെ സഭയിൽ ഒരുമയിൽ...
*- ഫാ. മാത്യൂസ് വാഴക്കുന്നം*

**18** കടലിനക്കരെ പോണോരെ...
-തോമസ് പി. ജോൺ

### സ്ഥിരം പംക്തികൾ

ധ്യാനപംക്തി, വിശ്വാസപാഠം,
പള്ളി നർമ്മങ്ങൾ, ബുദ്ധിമാൻ, വാർത്തകൾ,
സൺഡേസ്ക്കൂൾ വാർത്തകൾ, നാട്ടുവാർത്തകൾ.



എഡിറ്റോറിയൽ

# സഭാ മാതാവിന്റെ ഹൃദയവിചാരങ്ങളിലൂടെ...

സഭാമാതാവിനെ ഒരു നവവിചാരവിപ്ലവത്തിലേക്കു നയിക്കേണ്ട അനുഭവകഥയാണ് മലങ്കരസഭയുടെ മുൻലക്കത്തിൽ പ്രസിദ്ധീകരിച്ച "ഒരമ്മയുടെ ഹൃദയവിചാരങ്ങൾ." സത്യസഭയുടെ വിശ്വാസത്തിൽ ഉപജീവിക്കാനാഗ്രഹിക്കുന്ന ഒരമ്മ, അമേരിക്കയിലുള്ള മകളോടും കുടുംബത്തോടുമൊപ്പം ജീവിക്കേണ്ടി വന്നപ്പോൾ അനുഭവിച്ച ഹൃദയവേദനയാണ് പ്രതിപാദ്യ വിഷയം. പെന്തക്കോസ്തുകാരിയായ മകൾ അമ്മയെ പ്രലോഭിപ്പിച്ചും ഭയപ്പെടുത്തിയും പാസ്റ്റർമാരുടെ സഹായത്തോടെ നടത്തിയ വിശ്വാസ "വിശുദ്ധ" യുദ്ധത്തിൽ അമ്മ വിജയം പ്രാപിച്ചത് സന്തോഷകരമാണ്. ഇത് ഒരൊറ്റപ്പെട്ട സംഭവമല്ല; മറിച്ച്, സത്യവിശ്വാസം പിൻപറ്റി മഹത്വത്തിലേക്കു പ്രവേശിക്കുവാൻ ആഗ്രഹിക്കുന്ന മാതാപിതാക്കളുടെയും സഹോദരങ്ങളുടെയും മേൽ "രക്ഷിതഗണം" എന്ന് സ്വയം പേരിട്ട് വിളിക്കുന്ന നവാത്മീയ തലമുറകളുടെ തേർവാഴ്ചയുടെ ചിത്രമാണ്.

വ്യവസ്ഥാപിത സഭകൾക്ക് ഭീഷണിയുയർത്തുന്ന നവപെന്തക്കോസ്തൽ സെക്ടേറിയൻ സംഘടനകൾ നിരവധിയാണ്. വിരുദ്ധോപദേശങ്ങളും കുറ്റാഖ്യാനങ്ങളും വഴി വിശ്വാസികളെ പുകമറയത്തേക്കു തള്ളിവിടുന്ന ഇവർ ക്രൈസ്തവ ജീവിതത്തിന്റെ മൂല്യങ്ങളോട് ബന്ധമുള്ളവരാണെന്ന് തോന്നുന്നില്ല. മതസൗഹാർദ്ദവും സാഹോദര്യവും നിലനിന്നിരുന്ന ഭാരതത്തിൽ ഭീകരവാദവും അതിക്രമങ്ങളും വളർന്നതിന്റെ പ്രധാനകാരണങ്ങളിലൊന്ന് ഇത്തരം "ഭക്ത"സംഘടനകളുടെ അതിപ്രസരം തന്നെയാണ്. കുടുംബങ്ങളിൽ ശിഥിലീകരണ പ്രവണത വർദ്ധിപ്പിക്കുന്ന പാസ്റ്റർമാർ, ക്ഷുദ്രപ്രയോഗം, കുടുംബദോഷം, കൈവിഷം, ചാവുദോഷം, ദർശനം തുടങ്ങിയ പ്രത്യേക പദങ്ങൾകൊണ്ടുള്ള ചെപ്പടി വിദ്യകളാണ് സമീപകാലത്ത് ആടുമോഷണത്തിനു വേണ്ടി യഥേഷ്ടം ഉപയോഗിക്കുന്നത്. വിരുദ്ധോപദേശങ്ങളും പ്രലോഭനങ്ങളും കൊണ്ട് ക്രൈസ്തവ സഭയെ നശിപ്പിക്കുന്ന അജമോഷണ മാഫിയാകളോട് പ്രതികരിച്ചില്ലെങ്കിൽ 'നീ എവിടെ?' നിന്റെ സഹോദരൻ എവിടെ? എന്നിങ്ങനെയുള്ള വിവിധ ചോദ്യങ്ങൾക്ക് നാം ഉത്തരം നൽകേണ്ടതായി വരും. മലങ്കരസഭയുടെ അടിയന്തര ശ്രദ്ധ പതിയേണ്ട ചില വസ്തുതകൾ:-

**തിരിച്ചുവരുവാൻ വെമ്പൽ കൊള്ളുന്ന അനേകരുണ്ടെങ്കിലും സഭയ്ക്കകത്തുള്ളവരുടെ പ്രതികരണം ഭയന്ന് പലരും ശങ്കിച്ചു നിൽക്കുകയാണ്.**

1) റോമൻ കത്തോലിക്കാ വിശ്വാസം വെടിഞ്ഞ് പെന്തക്കോസ്തൽ–സെക്ടേറിയൻ സംഘടനകളിലേക്ക് ചേക്കേറിയവരെക്കുറിച്ച് ഒരു പഠനം കത്തോലിക്കാസഭയുടെതായി നടത്തിയ വിവരം മാധ്യമങ്ങൾ റിപ്പോർട്ട് ചെയ്തിരുന്നു. ഭാരതസഭയായ മലങ്കര ഓർത്തഡോക്സ് സഭാ വിശ്വാസം ത്യജിച്ച് റീത്തുപ്രസ്ഥാനങ്ങളിലേക്കും പെന്തക്കോസ്തൽ സംഘടനകളിലേക്കും പോയവരെക്കുറിച്ച് വ്യക്തമായ പഠനം നടത്തണം.

2) ജോലി സംബന്ധമായും പഠനത്തിനായും നാടുവിട്ടുപോകുന്ന സഭാമക്കളുടെ സത്യവിശ്വാസ സ്ഥിരതയ്ക്ക് ഉപയുക്തമായ നടപടികൾ സമയബന്ധിതമായി ആവിഷ്ക്കരിക്കണം.

3) വൈദിക-അത്മായ ബന്ധങ്ങളുടെ വളർച്ച സാധ്യമാകുംവിധം ഇടവക ശുശ്രൂഷ ശക്തമാക്കുക. വിശ്വാസികൾക്ക് ഉചിതമായ ഇടയശുശ്രൂഷ ലഭിക്കത്തക്കവണ്ണം വലിയ ഇടവകകളിൽ ചാപ്പലുകളും വൈദികരും ഉണ്ടാകണം.വൈദികർ സഭയുടെ കാനോനകൾക്കും സത്യവിശ്വാസത്തിനും അനുസൃതമായി വിശ്വാസികളുടെ സന്തോഷ-സങ്കടങ്ങൾ അറിഞ്ഞു പ്രതികരിക്കുന്ന ഇടയ ശുശ്രൂഷ നിർവ്വഹിക്കണം.

4) അനന്യമായ ഭാരതസംസ്ക്കാരത്തിന്റെ ശ്രേഷ്ഠത, സഭയുടെ സത്യവിശ്വാസത്തിന്റെ പ്രസക്തി, ആരാധനയുടെ സൗന്ദര്യം എന്നിങ്ങനെ വിവിധ വിഷയങ്ങളെക്കുറിച്ച് ഇടവകകളിൽ സ്ഥിരമായി ചർച്ചാ ക്ലാസ്സുകൾ സംഘടിപ്പിക്കുക. അതോടൊപ്പം, പെന്തക്കോസ്തൽ-സെക്ടേറിയൻ-റീത്തു പ്രസ്ഥാനങ്ങളുടെ തന്ത്രങ്ങളും അവയിലടങ്ങിയിരിക്കുന്ന ദൂരവ്യാപകമായ അപകടങ്ങളും സംബന്ധിച്ച് ജനത്തിന് വ്യക്തമായ ധാരണ നൽകണം. ദിവ്യബോധന പഠിതാക്കളെയും ആദ്ധ്യാത്മിക സംഘടനാ പ്രവർത്തകരെയും ഉൾപ്പെടുത്തി ഇടവക തലത്തിൽ സത്യവിശ്വാസ സംരക്ഷണ സംഘങ്ങൾ രൂപീകരിക്കുകയും അവർക്കു പരിശീലനം നൽകുകയും ചെയ്യണം.

5) വേദവിപരീതികൾ ഓർത്തഡോക്സ് സഭാമക്കളുടെ ഭവനങ്ങൾ സ്ഥിരമായി സന്ദർശിച്ച് 'പ്രാർത്ഥിക്കുന്ന' ഉദ്യമത്തിന് മുടക്കം വരുത്താറില്ല. സഭാ ശുശ്രൂഷകർ വിശ്വാസ ത്യാഗികളുടെ ഭവനങ്ങൾ സന്ദർശിച്ച് ബോധവൽക്കരണം നടത്തിയാൽ പലരും സഭയിലേക്കു തിരിച്ചുവരാൻ സാധ്യതയുണ്ട്. സെക്ടേറിയൻ സംഘടനകളിലും പെന്തക്കോസ്തു പ്രസ്ഥാനങ്ങളിലും തെളിയുന്ന ഉത്കർഷ "സുവിശേഷ"ത്തിലെ അപകടം തിരിച്ചറിഞ്ഞ് മാതൃസഭയിലേക്കു തിരിച്ചുവരുവാൻ വെമ്പൽ കൊള്ളുന്ന അനേകരുണ്ടെങ്കിലും സഭയ്ക്കകത്തുള്ളവരുടെ പ്രതികരണം ഭയന്ന് പലരും ശങ്കിച്ചു നിൽക്കുകയാണ്. കാണാതെപോയ ആടിന്റെ പിന്നാലെ പോയി വീണ്ടെടുത്ത ഇടയന്റെയും നഷ്ടപ്പെട്ടുപോയെന്നു കരുതിയ മകൻ തിരിച്ചുവന്നപ്പോൾ സദ്യയൊരുക്കി സ്വീകരിച്ച പിതാവിന്റെയും മാതൃക സത്യവിശ്വാസികൾ മറക്കരുത്.

പൗരസ്ത്യ ആത്മീയ സംസ്ക്കാരത്തിന്റെ ആഴപ്പരപ്പുകളിലേക്ക് സഭാമക്കളെ നയിക്കുകയും നവീകരണ-പ്രൊട്ടസ്റ്റന്റ് ഉപദേശങ്ങളോട് പടവെട്ടി മഹത്വീകരണ ശൃംഖലകളിലേക്ക് പ്രവേശിക്കുകയും ചെയ്ത പരുമല പുണ്യവാളന്റെ സ്മരണ പുതുക്കുന്ന നാളുകളിൽ ഒരമ്മയുടെ ഹൃദയവിചാരങ്ങളും അതുണർത്തുന്ന അസ്വസ്ഥതകളും മുഖക്കുറിപ്പാക്കുവാൻ ശ്രമിച്ചത് ദൈവനിയോഗമാകാം. വായനക്കാരുടെ പ്രതികരണങ്ങൾ ക്ഷണിക്കുന്നു.

പൗലൂസ് ശ്ലീഹാ ധന്യൻ ചൊൽകേട്ടേൻ... ഗലാത്യ 1:5-9

– പണിക്കരച്ചൻ



# മഹാപുരോഹിത സന്ദേശം



വാത്സല്യ മക്കളേ,

നാം ഇപ്പോൾ മലങ്കരയുടെ ഒന്നാമത്തെ പ്രഖ്യാപിത പരിശുദ്ധനായ പരുമല കൊച്ചുതിരുമേനിയെ പ്രത്യേകമായി ദൈവസന്നിധിയിൽ സ്മരിക്കുന്ന സമയമാണ്. പരിശുദ്ധനെ സ്മരിക്കുമ്പോൾ തേജസ്ക്കരിക്കപ്പെട്ട ജീവിതത്തിലൂടെ ഈശ്വരഭാവങ്ങളായ കരുണയും ക്ഷമയും സ്നേഹവും മറ്റ് ആത്മീയ നൽവരങ്ങളും മനുഷ്യ നന്മയ്ക്കായി ഉപയോഗിച്ച മഹാവലിയ യോഗിയായിട്ടാണ് നാം അദ്ദേഹത്തെ നമ്മുടെ മനോമുകരത്തിൽ ദർശിക്കുന്നത്. പൗരസ്ത്യ ഓർത്തഡോക്സ് ആദ്ധ്യാത്മിക പാരമ്പര്യത്തിന്റെ പ്രകടിത ഭാവങ്ങളായ ജീവിതവിശുദ്ധി, പ്രാർത്ഥന, മനുഷ്യസ്നേഹം എന്നീ വേരുകളിൽ ഊന്നി വളർന്ന പിതാവാണ് പരുമല പുണ്യവാൻ.

ക്രിസ്തുവിന്റെ അനുഗാമികളെല്ലാവരും വിശുദ്ധരാണ്. എങ്കിലും ജനഹൃദയങ്ങളിൽ ആത്മീയ പ്രകാശം പരത്തുന്ന ചില വിശിഷ്ട വ്യക്തിത്വങ്ങൾ ചരിത്രത്തിൽ സ്ഥാനംപിടിക്കാറുണ്ട്. അങ്ങനെയുള്ളവർ ആരുടെയും ഔദ്യോഗിക അംഗീകാരം കൂടാതെ തന്നെ തലമുറകൾക്ക് ആത്മീയ പ്രകാശമായി പരിലസിക്കും. സഭ പരുമല തിരുമേനിയുടെ വിശുദ്ധിയെ അംഗീകരിക്കുന്നത് എത്രയോ മുമ്പു തന്നെ ജനഹൃദയങ്ങളിൽ വിശുദ്ധിയുടെ സൗന്ദര്യം വിതറിക്കഴിഞ്ഞിരിക്കുന്നു. പ്രാർത്ഥനാ ജീവിതത്തിലൂടെ സമൂഹത്തിനു മുഴുവൻ പരിമളം പകർന്നു നൽകിയപിതാവിന്റെ ജീവിതം ഓർത്തഡോക്സ് ആദ്ധ്യാത്മികയുടെ ഉൾക്കാമ്പിലേക്കാണ് വിരൽ ചൂണ്ടുന്നത്.

**“സ്നേഹവും സൗഖ്യവും തമ്മിൽ അഭേദ്യമായ ഒരു ബന്ധമുണ്ട്. സ്നേഹം മനുഷ്യന്റെ ആത്മാവിനും ശരീരത്തിനും സൗഖ്യം നൽകുന്ന എണ്ണയാണ്.”**

ദൈവം സൃഷ്ടിച്ച സകലത്തെയും സ്നേഹിക്കുവാനാണ് നാം നിയോഗിക്കപ്പെട്ടിരിക്കുന്നതെന്ന തിരിച്ചറിവ് നമ്മെ നിരവധി സ്വകാര്യ ദുഃഖങ്ങളിൽ നിന്നും ബന്ധനങ്ങളിൽ നിന്നും മോചിപ്പിക്കും എന്നതിൽ സംശയമില്ല. സ്നേഹവും സൗഖ്യവും തമ്മിൽ അഭേദ്യമായ ഒരു ബന്ധമുണ്ട്. സ്നേഹം മനുഷ്യന്റെ ആത്മാവിനും ശരീരത്തിനും സൗഖ്യം നൽകുന്ന എണ്ണയാണ്. പരുമലതിരുമേനിയുടെ ജീവിതത്തിൽ സ്നേഹവും സൗഖ്യവും പരസ്പരം സജീവ ബന്ധനത്തിലായിരുന്നതുകൊണ്ടായിരിക്കാം അദ്ദേഹത്തെ സൗഖ്യദായകൻ എന്നു വിശേഷിപ്പിക്കാൻ തുടങ്ങിയത്. ആധ്യാത്മികതയുടെ പൊരുളറിഞ്ഞ പുണ്യപുരുഷനായ തിരുമേനിയുടെ സ്മരണ പുതുക്കൽ നമ്മുടെ ജീവിതത്തിൽ പ്രകാശം പരത്തുവാൻ ഉപയുക്തമാകണം. സന്യാസ ജീവിതത്തിന്റെയും പൗരസ്ത്യാത്മീകതയുടെയും വലിയ പാരമ്പര്യം കാത്തുസൂക്ഷിച്ച പരിശുദ്ധ പിതാവിന്റെ പിൻഗാമികളും ആത്മസന്താനങ്ങളുമായ നാം ഏവരും നമ്മിലുള്ള ജഡത്തിന്റെ പ്രവൃത്തികളെ ഉന്മൂലനം ചെയ്യുകയും പരിശുദ്ധാത്മ വരങ്ങളെ ഉദ്ദീപിപ്പിച്ചുകൊണ്ട് വിശുദ്ധിയിൽ വളരുകയുംവേണം.

ക്രിസ്തുവിന്റെ ജീവനുള്ള ശരീരത്തിൽ അംഗമായിരുന്നുകൊണ്ട് പരുമല തിരുമേനിയെപ്പോലുള്ള വിശുദ്ധർ നിരന്തരമായി നമുക്കേവർക്കും വേണ്ടി പ്രാർത്ഥിക്കുന്നുണ്ട്. ക്രിസ്തുവാകുന്ന ഏക നിത്യ മഹാപുരോഹിതന്റെ പൗരോഹിത്യധർമ്മത്തിൽ സജീവമായി പങ്കുചേർന്നുകൊണ്ട് പരുമല തിരുമേനി ഇപ്പോഴും അദ്ദേഹത്തിന്റെ ധർമ്മം നിറവേറ്റുന്നു. ക്രിസ്തുവിൽ നിത്യമായി ജീവിക്കുന്നവർ മരണശേഷവും പരസ്പരം പ്രാർത്ഥിക്കുകയും സൃഷ്ടി മുഴുവനെയും ദൈവസന്നിധിയിൽ സമർപ്പിച്ച് മദ്ധ്യസ്ഥത അണയ്ക്കുകയും ചെയ്യുന്നു. സർവ്വലോകത്തിനും സൗഖ്യവും സന്തോഷവും ഉണ്ടാകട്ടെ എന്ന വിശുദ്ധ ഗണത്തിന്റെ പ്രാർത്ഥന ദൈവം തമ്പുരാൻ കൈക്കൊള്ളുകയും നാം ഏവരെയും നാം ആയിരിക്കുന്ന ലോകം മുഴുവനെയും അനുഗ്രഹിക്കുകയും ചെയ്യട്ടെ!

ദൈവം നിങ്ങളെ ഏവരെയും അനുഗ്രഹിക്കട്ടെ.

ഫാ. ഡോ. ജേക്കബ് കുര്യൻ

# ഒരെഴുത്തും, കർമ്മപഥങ്ങളും

## പ. പരുമല തിരുമേനിയുടെ ജീവിതത്തിൽ നിന്നും



പ. പരുമല തിരുമേനി 29-ാം വയസ്സിൽ

പ. തിരുമേനിയുടെ കൈപ്പട

ദൈവകൃപയാൽ - ബലഹീനനും അയോഗ്യനുമായ എന്നെ ഈ പരിശുദ്ധ ശുശ്രൂഷയിലേക്ക് തിരഞ്ഞെടുക്കുകയും പരിശുദ്ധാത്മാവിനാൽ തന്റെ ഒരംശത്തിന് ഇടയനായി പേർ വിളിക്കപ്പെടുകയും ചെയ്ത ആ തന്റെ ആർദ്ര കരുണയ്ക്ക് സ്തോത്രം.

എന്നാൽ ഈ പരിശുദ്ധാഭിഷേകം നിങ്ങളിൽ മറയപ്പെട്ടതല്ലാത്തതിനാൽ അതിനെ വിവരിക്കുന്നില്ല. വന്നു കണ്ടതിന്മേൽ ഒക്കെയും പറഞ്ഞുകൊള്ളാമെന്നു വിചാരിക്കുന്നു. ഞങ്ങൾ വരുന്ന ഞായറാഴ്ചക്കകം ബുധനാഴ്ചയോ വ്യാഴാഴ്ചയോ കൊച്ചിയിലെത്തുകയും ചെയ്യും. അതിനിടയിൽ ഈ എഴുത്ത് അവിടെ കിട്ടി ഇവിടെ വരുന്നത് പ്രയാസമെന്നിരിക്കുകയാൽ അന്നേക്ക് കൊച്ചിയിൽ എത്തുകയും വേണം. സ്ഥാനാഭിഷേക ദിവസമുള്ളതും മറ്റും കൂടി 16 രൂപ ചിലവുണ്ട്. ആയത് കുറവു കൂടാതെ കൊണ്ടുപോരണം. ഉപേക്ഷ വരുത്തി ലജ്ജക്ക് ഇടയാക്കത്തില്ലെന്ന് വിശ്വസിക്കുന്നു അപ്പന്റെയും കുടുംബസഹിത്വത്തിന്റെയും ആശ്വാസത്തിൽ നോക്കിപാർക്കുന്നു.

ശേഷം പിന്നാലെ, ഇത് ജ്യേഷ്ഠന്
പറൂപ്പള്ളിയിൽ നിന്നും
1876 വൃശ്ചികം 22-ന് ഒപ്പ്
(ആധാരം: ഡോ. സാമുവൽ ചന്ദനപ്പള്ളി, *പവിത്ര രചനകൾ*, പേജ്114).

നിരണം ഭദ്രാസനത്തിൽ ഉൾപ്പെടുത്തി മാർ ഗ്രീഗോറിയോസിന് പാത്രിയർക്കീസ് ഏൽപ്പിച്ചുകൊടുത്ത പള്ളികൾ സ്താത്തിക്കോൻ പ്രകാരം ഇരുപത്തിരണ്ടായിരുന്നു: അവ, നിരണം, ചെറുകോൽ, വീയപുരം, തലവടി, വേങ്ങൽ, എടത്വ, തിരുവല്ല, കട്ടപ്പുറത്ത്, തിരുവല്ല കാവിൽ, കല്ലൂപ്പാറ, മല്ലപ്പള്ളി, തുരുത്തിക്കാട്, കാർത്തികപ്പള്ളി, ചെന്നിത്തല, പരുമല, മണ്ണന്തോട്ടുവഴി, തലവടികുഴി, മേപ്രാൽ, കാരക്കൽ, വെണ്ണിക്കുളം, കവിയൂർ, കരുവാറ്റ എന്നിവയായിരുന്നു.

ഭദ്രാസന ഭരണവും, വൈദിക പരിശീലനവും ഒരുമിച്ചു കൊണ്ടുപോകുവാനുതകുന്ന ഒരു ദിനചര്യ സ്വീകരിക്കുകയും അതിനനുസരിച്ച് കൃത്യമായി സമയം കൈകാര്യം ചെയ്യുകയും ചെയ്തുവെന്നതിൽ കൊച്ചു തിരുമേനിയെ പലരും പുകഴ്ത്തി.

പ്രഭാതത്തിൽ നാലുമണിക്ക് എഴുന്നേറ്റാൽ അഞ്ചുവരെ നമസ്കാരം



ഭദ്രാസന ഭരണത്തിൽ ഏർപ്പെട്ടതോടെ, ജനങ്ങളെ നവീകരണ ഉപദേശങ്ങളിൽ നിന്ന് രക്ഷിക്കുവാനുള്ളതും, ഇടവകകളെ സത്യവിശ്വാസത്തിൽ നിലനിർത്തുവാനുള്ളതുമായ പരിപാടികൾ ആവിഷ്ക്കരിക്കേണ്ടി വന്നു. തെക്കൻ പള്ളികളിൽ പലതും അപ്പോഴും പാലക്കുന്നത്തു മെത്രാന്മാരുടെ സ്വാധീനത്തിലായിരുന്നു.

നടത്തും. അഞ്ചുമുതൽ ഏഴുവരെ വൈദിക വിദ്യാർത്ഥികൾക്ക് പരിശീലനം. ഏഴുമണി മുതൽ രഹസ്യ പ്രാർത്ഥനയും ശുചീകരണവും ഒക്കെ നടത്തി പിന്നീട് പ്രഭാത ഭക്ഷണം. ഒമ്പതു മണിക്ക് പ്രാർത്ഥനയും പതിനൊന്നു വരെ ക്ലാസും പതിനൊന്നു മുതൽ പന്ത്രണ്ടു വരെ ഭദ്രാസന ഭരണ കാര്യങ്ങൾ. പന്ത്രണ്ടിനു പ്രാർത്ഥനയും ഭക്ഷണവും വിശ്രമവും. ഒന്നര മുതൽ നാലുവരെ വീണ്ടും ക്ലാസും ഇടയ്ക്ക് മൂന്നിന് ഒമ്പതാം മണി നസ്ക്കാരവും. നാലു മുതൽ അഞ്ചര വരെ ഭരണ കാര്യങ്ങൾ. അഞ്ചരയ്ക്കു ശേഷം സന്ധ്യാനമസ്ക്കാരം, കുളി, തനിച്ചു മുറ്റത്തു നടത്തം. പിന്നീട് ഒമ്പതു മണി വരെ ശെമ്മാശന്മാർക്ക് ഗാനപരിശീലനം. ഒമ്പതു മണിക്ക് സൂത്താറ. സൂത്താറ കഴിഞ്ഞ് വായന പത്തുമണിയോടെ ഉറക്കം.

ഈ ക്രമീകരണത്തിനിടയിൽ, ബുധനും വെള്ളിയും ഒമ്പതാം മണി നമസ്ക്കാരം കഴിഞ്ഞേ കൊച്ചു തിരുമേനി ഭക്ഷണം കഴിച്ചിരുന്നുള്ളൂ.

ഭദ്രാസന ഭരണത്തിൽ ഏർപ്പെട്ടതോടെ, ജനങ്ങളെ നവീകരണ ഉപദേശങ്ങളിൽ നിന്ന് രക്ഷിക്കുവാനുള്ളതും, ഇടവകകളെ സത്യവിശ്വാസത്തിൽ നിലനിർത്തുവാനുള്ളതുമായ പരിപാടികൾ ആവിഷ്ക്കരിക്കേണ്ടി വന്നു. തെക്കൻ പള്ളികളിൽ പലതും അപ്പോഴും പാലക്കുന്നത്തു മെത്രാന്മാരുടെ സ്വാധീനത്തിലായിരുന്നു. പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് മലങ്കര മെത്രാൻ എന്ന സ്ഥാനത്തു തുടർന്നുകൊണ്ട്, 1868-ൽ തന്നെ തന്റെ പിൻഗാമിയായി പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസിനെ വാഴിച്ചിരുന്നു. ഇവർ രണ്ടു പേരുടെയും ആശീർവാദത്തോടെ, സഭയിൽ പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയ്ക്കും, വാങ്ങിപ്പോയവർക്കുവേണ്ടിയുള്ള പ്രാർത്ഥനാ കർമ്മങ്ങൾക്കും ഒക്കെ എതിരായി ശക്തമായ നവീകരണ ഉപദേശങ്ങൾ വ്യാപിച്ചപ്പോൾ, ഇടവകകൾ സന്ദർശിച്ചും, പ്രബോധനങ്ങൾ നൽകിയും കൊച്ചുതിരുമേനി സത്യവിശ്വാസത്തിൽ ജനങ്ങളെ പിടിച്ചുനിർത്തി.

## നവീകരണത്തിനെതിരെ

കൊച്ചുതിരുമേനിക്ക് കോറൂയോപ്പട്ടം നൽകിയ മാത്യൂസ് അത്താനാസ്യോസിനെ പരസ്യമായി എതിർക്കാതെ, നവീകരണ പ്രവണതകളെ പൊതുവായി ഖണ്ഡിക്കുന്ന സമീപനമായിരുന്നു കൊച്ചുതിരുമേനിയുടേത്. 1877 ജൂലൈ 16-ന് മാത്യൂസ് അത്താനാസ്യോസ് കാലം ചെയ്തതോടെ സഭാചരിത്രത്തിൽ മറ്റൊരു അദ്ധ്യായം ആരംഭിച്ചു. 1878 ഫെബ്രുവരി 18-ന് പരുമല കൂടിയ അസോസ്യേഷൻ പുലിക്കോട്ടിൽ തിരുമേനിക്ക് ശക്തമായ പിന്തുണ വാഗ്ദാനം ചെയ്തു. പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസ് മലങ്കര മെത്രാൻ സ്ഥാനം ആർജ്ജിക്കുന്നതിനെതിരായും, സഭ വക വസ്തുക്കൾ കൈവശം വയ്ക്കുന്നതിനെതിരെയും പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് 1879-ൽ കേസ് ഫയൽ ചെയ്തു. ഈ കേസ് "സെമിനാരിക്കേസ്" എന്ന പേരിൽ അറിയപ്പെടുന്നു. പത്തു വർഷത്തോളം നീണ്ട കേസിൽ പരുമല കൊച്ചുതിരുമേനിയും വിസ്തരിക്കപ്പെട്ടു. വിസ്തരിക്കപ്പെട്ട വിവരം 1879 തുലാം 11-ന് ചാത്തുരുത്തി മത്തായിക്ക് എഴുതുന്നതിൽ വ്യക്തമാക്കിയിട്ടുണ്ട്. ഈ പത്തുവർഷം പരുമല തിരുമേനിയുടെ അജപാലന ശുശ്രൂഷയുടെ സുവർണ ഘട്ടമായിരുന്നു. മിക്ക പള്ളികളിലും നവീകരണാനുകൂലികളും, സത്യവിശ്വാസത്തിലുറച്ചു നിന്നവരുമായ രണ്ടു വിഭാഗങ്ങൾ ഉണ്ടായിരുന്നു. ഉദാഹരണത്തിന്, ചെങ്ങന്നൂർ പള്ളിയെക്കുറിച്ച് 1880-ൽ ചാത്തുരുത്തി കുഞ്ഞുവർക്കിക്ക് എഴുതുമ്പോൾ തിരുമേനി പറയുന്നു:

"ആ പള്ളി നിരണത്തിനു തുല്യമായി പഴക്കമുള്ളതും, ആയിരത്തിൽ അധികം ജനങ്ങൾ ഉള്ളതുമാകുന്നു. എങ്കിലും അവിടെ ഇരുവിഭാഗം ഉണ്ട്."

ഇവിടെയൊക്കെ സത്യവിശ്വാസത്തിനുവേണ്ടി പടപൊരുതാൻ കൊച്ചുതിരുമേനി എത്തുമായിരുന്നു. 1881-ൽ പാത്രിയർക്കീസിന്റെ പ്രതിനിധിയെന്ന പേരിൽ ശെമവൂൻ മാർ അത്താനാസിയോസ് മലങ്കരയെത്തുകയും നവീകരണക്കാർക്കെതിരെ പ്രവർത്തിക്കുകയും ചെയ്തു. ഈ കാലഘട്ടത്തിൽ പരുമലത്തിരുമേനിയുടെ അരുമശിഷ്യനായി മാറിയ ആളാണ് വട്ടശ്ശേരിൽ ഗീവറുഗീസ് കത്തനാർ. സുറിയാനിയും വേദശാസ്ത്രവും ഒക്കെ പരുമല തിരുമേനിയിൽ നിന്നു പഠിച്ച വട്ടശ്ശേരിൽ ഗീവറുഗീസ് ശെമ്മാശന് പരുമല തിരുമേനി തന്നെ 1880 ജനുവരി 18-ന് കശീശാസ്ഥാനം നൽകി.

*(കടപ്പാട്: പരുമലസ്മൃതി)*

'ഒരമ്മയുടെ ഹൃദയവിചാരങ്ങൾ'ക്ക് ലഭിച്ച ഹൃദ്യമായ പ്രതികരണങ്ങൾ ഇവിടെത്തുടങ്ങുന്നു.

മറുമൊഴി

സഖേർ

# ഇനിയും മറന്നു പോകരുത്,



## കാറ്റിനെ മാറ്റാനല്ല, കപ്പലിനെ ക്രമീകരിക്കാനേ നമുക്കാവൂ...

"ഒരുപാട് 'ചോയ്സുക'ളുടെ നടുവിലാണ് ഇന്ന് നാം ജീവിക്കുന്നത്. അനവധി പുത്തൻ മാതൃകകളുടെ ബഹുലതയിൽപ്പെട്ട് നാം വല്ലാതെ ഇടറുന്നുണ്ട്. ഒരു തീരുമാനമെടുക്കാനാണ് നാം ഏറ്റവുമധികം പ്രയാസപ്പെടുന്നത്. ഒരു സോപ്പിന്റെ കാര്യത്തിൽ തുടങ്ങി ഉപ്പ്, കർപ്പൂരം, പേസ്റ്റ്, വാഹനം, ഡ്രസ്സ്, കാര്യങ്ങളിലും ഒരു മന്ത്രിയെ തെരഞ്ഞെടുക്കുന്നതിൽ പോലും നാം വല്ലാതെ ബുദ്ധിമുട്ടുന്നുണ്ട്..."

"Tradition is the witness of the spirit; the spirit's unceasing revelation and preaching of good tidings... To accept and understand Tradition we must live whithin the church, we must be conscious of the grace-giving presence of the Lord in it; we must feel the Holy spirit in it... Tradition is not only a protective, conservative principle; It is primarily, the principle of growth and regeneration... Tradition is the constant abiding of the Holy spirit and not only the memory of words."

I

നിങ്ങളൊരു വാഹനത്തിൽ വളരെ തിരക്ക് പിടിച്ച ഒരു വഴിയിലൂടെ പോകുമ്പോൾ മറ്റൊരു വാഹനം അതിവേഗം ഹോൺമുഴക്കി ബഹളത്തോടെ നിങ്ങളെ മറികടന്ന് തൊട്ടു മുമ്പിൽ പുകവമിപ്പിച്ച്കൊണ്ട് പോകുന്നു എന്ന് കരുതുക. നിങ്ങൾക്ക് മൂന്ന് സാധ്യതകൾ ഉണ്ട്. പരാതിപ്പെട്ടും പുക സഹിച്ചും മുമ്പേ പോകുന്ന വാഹനത്തെ അനുഗമിക്കുക. വേഗത കുറയ്ക്കുകയോ അല്പം പിൻവലിയുകയോ ചെയ്ത് മുമ്പേ പോകുന്ന വാഹനത്തെ ഏറെ മുന്നിലേയ്ക്ക് പോകാൻ അനുവദിക്കുക. സമർത്ഥമായി മുമ്പേ പോകുന്ന വാഹനത്തെ മറികടക്കുക.

ആദ്യത്തെ അവസരത്തിൽ നമ്മുടെ മുമ്പിലുണ്ടാകുന്ന ശബ്ദകോലാഹലത്തെയും പാതയെ അവ്യക്തമാക്കുന്ന പുകപടലത്തെയും പിന്തുടരുകയാണ് നിങ്ങൾ ചെയ്യുന്നത്. രണ്ടാമത്തെ അവസരത്തിലാകട്ടെ നിങ്ങൾക്ക് സ്ഥിരമായ ആശ്വാസം ലഭിക്കില്ല. കാരണം മറ്റൊരു വാഹനം നിങ്ങൾക്ക് മുമ്പിൽ വരാം. പ്രതിസന്ധികളിൽ നിന്നും പിന്നോട്ട് പോകു

ന്നത് ശാശ്വതമായ പരിഹാരമല്ല. നമുക്ക് വേണ്ടത് യുക്തി പൂർവ്വം പ്രശ്നങ്ങളെ തരണം ചെയ്യുന്ന മൂന്നാമത്തെ മാർഗ്ഗമാണ്. അതിന് വേണ്ടതു നിശ്ചയമായും ലക്ഷ്യത്തെ ക്കുറിച്ചും യാത്രയെക്കുറിച്ചുമുള്ള ഉറപ്പും വിശ്വാസവു മാണ്.

'ഒരമ്മയുടെ ഹൃദയവിചാരങ്ങളോട്' മനസ്സ് ആദ്യമേ പ്രതികരിച്ചത് എവിടെയോ കേട്ട ഈ വരികൾ കൊണ്ടാ ണ്.സത്യത്തിൽ ഇത്തരം ചില നിശ്ചയ ദാർഢ്യങ്ങൾ തന്നെയാണ് ഓരോ അമ്മമാരും. ഭക്തിപൂർവ്വം ജീവിത ത്തിന്റെ സമസ്ത പരീക്ഷണങ്ങളെയും നേരിടുന്ന ഇവ രോടല്ല നാം സംസാരിക്കേണ്ടത്. മാതൃസഭയിൽ നിന്നും 'മുങ്ങുന്ന' മക്കളോടാണ്. പോരാഞ്ഞിട്ട് അമ്മമാരെ മുക്കാ നൊരുമ്പെടുന്നവരായ മക്കളോട് തന്നെയാണ്. ഇവിടെ തർക്കമല്ല നമുക്കുള്ളത്. കാരണം ഒരു ചീത്ത മനുഷ്യൻ നിന്നോട് തെറ്റ് ചെയ്താൽ, അവിവേകത്തോടെ പെരു മാറിയാൽ, അയാളോടത് ക്ഷമിക്കുക, അല്ലാത്തപക്ഷം രണ്ട് ചീത്ത മനുഷ്യരാണ് ഉണ്ടാവാൻ പോകുന്നത് എന്നാണ് അറിവുള്ളവർ പറയുക. തീർച്ചയായും, നാം ആരോടും വാദിക്കുകയല്ല, ചില ബോധ്യപ്പെടുത്തലുകൾ മാത്രം. കാരണം, ഇവിടെ നമ്മുടെ മുമ്പിലുള്ള പുകപട ലത്തിന്റെ പിന്നാലെ പോകാനോ, അതിൽ നിന്നോടിയൊ ളിക്കാനോ നാം ഇഷ്ടപ്പെടുന്നില്ല. നിശ്ചയമായും അതിനെ മറികടക്കാൻ തന്നെയാണ് നമ്മുടെ തീരുമാ നം. കാരണം തിരുവെഴുത്തിലെന്നല്ല, നമ്മുടെ പരിസര ങ്ങളിലും നാം കാണുകയും കേൾക്കുകയും ചെയ്യുന്ന അമ്മമാരൊക്കെയും അതിജീവനത്തിന്റെ രീതിശാസ്ത്രം തന്നെയാണ് പഠിപ്പിക്കുന്നത്.

## II

ഒരുപാട് 'ചോയ്സുക'ളുടെ നടുവിലാണ് ഇന്ന് നാം ജീവിക്കുന്നത്. വ്യത്യസ്തങ്ങളായ അനവധി പുത്തൻ മാതൃ കകളുടെ ബഹുലതയിൽപ്പെട്ട് നാം വല്ലാതെ ഇടറുന്നു ണ്ട്. ഒരു തീരുമാനമെടുക്കാനാണ് ഈ നിമിഷങ്ങളിൽ നാം ഏറ്റവുമധികം പ്രയാസപ്പെടുന്നത്. ഒരു സോപ്പിന്റെ കാര്യ ത്തിൽ തുടങ്ങി ഉപ്പ്, കർപ്പൂരം, പേസ്റ്റ്, വാഹനം, ഡ്രസ്സ്, എന്നീ നിത്യോപയോഗ സാധനങ്ങളുടെയെല്ലാം കാര്യ ത്തിലും ഒരു മന്ത്രിയെ തെരഞ്ഞെടുക്കുന്നതിൽ പോലും നാം വല്ലാതെ ബുദ്ധിമുട്ടുന്നുണ്ട്. നിശ്ചയമായും സഭയു ടെയും വിശ്വാസത്തിന്റെയും കാര്യത്തിലും ഒരു ഉറച്ച നില പാടുണ്ടാവുക ഒട്ടും തന്നെ എളുപ്പമുള്ള സംഗതിയല്ല. കാരണം നിങ്ങളുടെ പരിസരങ്ങൾ നിങ്ങളോട് ആവശ്യ പ്പെടുന്നത് ഇങ്ങനെയൊക്കെയാണ്, നിങ്ങൾ ഇതുവരെ ഉപ യോഗിച്ചുവന്നവ പഴകിയതാണ്. വേഗതയില്ലാത്തതാണ്. കാലാനുസൃതമല്ല. സുഖകരവുമല്ല.

### "ഉപേക്ഷിക്കുക"

ചിലപ്പോൾ ഇരുപതോ അതിലധികമോ ആളുകൾ നിങ്ങളോട് വന്ന് പറയും. 'പരമ്പരാഗതമായവ തള്ളിപ്പറ യുക.' നിങ്ങളുടെ മുമ്പിൽ വരുന്നവരിൽ റിലയൻസിന്റെ മുതലാളിയുണ്ടാവാം. അദ്ദേഹം ഒരു വലിയ സൂപ്പർമാർക്ക റ്റുമായി വന്നിട്ട് പറയും. നിങ്ങളിനി അദ്ധ്വാനിക്കേണ്ട. വീട്ടി ലേക്ക് പോകും വഴി ഇവിടെയൊന്ന് കയറുക. ആവശ്യ മുള്ള പ്ലാസ്റ്റിക്ക് ബാഗുകൾ എടുത്തു മടങ്ങുക. സത്യ ത്തിൽ യാതൊരു അദ്ധ്വാനവും കൂടാതെ ഒരിക്കലും നശി ക്കാത്ത എന്നാൽ നശിപ്പിക്കുന്ന ഒന്നിനെ നാം വീട്ടിലെ ത്തിക്കുന്നു. മറ്റൊരു ദിവസം കടന്നുവരിക ഫാരീസ് അബുബക്കറാവും. അല്ലെങ്കിൽ ഒരു ലോട്ടറി രാജാവാ യിരിക്കാം. അവർ പറയും, നിങ്ങളുടെ രക്തസാക്ഷിക ളുടെ സ്മരണ ഞങ്ങൾ സ്പോൺസർ ചെയ്യാം. നിങ്ങ ളിനി ത്യാഗത്തെക്കുറിച്ച് ഓർമ്മിക്കണ്ട. പോരാട്ടത്തെക്കു റിച്ചും ആത്മവീര്യത്തെക്കുറിച്ചും വിചാരപ്പെടേണ്ട. വെറുതെ മീറ്റിങ്ങിൽ വന്ന് ഭക്ഷണം കഴിഞ്ഞ് മടങ്ങിക്കൊ ള്ളുക. വേറൊരിക്കൽ നാം ചിന്തിച്ചുപോകുന്നത് ഇങ്ങ നെയായിരിക്കും, ഒന്നു ഇളകിയാടാതെ എങ്ങനെയാണ് യേശുദാസ് ഒരു നല്ല പാട്ടുകാരനാവുക. മികച്ച പാട്ടുകാ രനുവേണ്ടിയുള്ള കൂത്താട്ടത്തിൽ നാം അദ്ദേഹത്തിന്റെ പേരിൽ SMS അയയ്ക്കില്ല. ഇങ്ങനെ, അദ്ധ്വാനം ഉപേ ക്ഷിക്കുക; തിന്മയോടുള്ള നിരന്തര സമരം നഷ്ടങ്ങളു ടേതാകയാൽ തള്ളിക്കളയുക; ഭാവവും ലയവുമൊക്കെ സംഗീതത്തിന് അനിവാര്യമല്ല എന്നൊക്കെ നാം പഠിച്ചു വരികയാണ്. ഇതിനിടയിൽ ചില പാസ്റ്റർമാർ വന്നിട്ട് പറ യും, നിങ്ങളുടെ മൂർച്ചയില്ലാത്ത വിശ്വാസം ഉപേക്ഷിക്കു ക. നിങ്ങളുടെ വാർദ്ധക്യം ബാധിച്ച സഭയെ നിരസി ക്കുക. അത് വല്ലാതെ ചാവാറായതാണ്. അത് ചുമക്കുന്ന കുരിശ് ഭാരമേറിയതാണ്. നിന്ദയും പരിഹാസങ്ങളും മാത്ര മാണ് അതിന്റെ വഴിയിലുള്ളത്. വിലാപത്തിന്റെയും കണ്ണു നീരിന്റെയും മൗന താഴ്വാരങ്ങളുടെയും മാർഗ്ഗം ഉപേ ക്ഷിക്കുക. ഞങ്ങളോടൊപ്പം ഇരിക്കുക. ആ തണുത്ത വഴിയിൽ നിന്നും അകന്ന് മാറി പട്ടണവാതില്ക്കൽ ഞങ്ങ ളൊരുക്കിയിരിക്കുന്ന തീയ്ക്കരികിൽ വരിക. പക്ഷെ, ഒന്ന് മാത്രം ചെയ്യണം. കുരിശിന്റെ സഹനത്തിന്റെ വഴി ഉപേ ക്ഷിക്കണം. കുരിശു വഹിക്കുന്നവനെ തള്ളിപ്പറയണം. അത്ഭുതങ്ങളില്ലാത്തവനെ വിട്ടുമാറണം. കൂടെ ആരവങ്ങ ളില്ലാത്തവനെ അകറ്റി നിർത്തണം. അടയാളം പ്രവർത്തി ക്കാത്തവനെ നിരസിക്കണം. ചിലരെങ്കിലും ഉവ്വ് എന്ന് ഇവരോട് പ്രതികരിച്ചിട്ടുണ്ട്. ദൗർഭാഗ്യമായിരിക്കും, ഉണർത്താൻ കോഴികൾ ഇല്ലാതെപോയത്. കാരണം ഇന്ന് കോഴി എന്നാൽ കശാപ്പ് ചെയ്യുന്നതിന് വളർത്തുന്ന ഒരു ല്പന്നമാണ്. പൊരിച്ച കോഴി ഒരിക്കലും കൂകാത്ത കോഴി യാണ് താനും. അതുകൊണ്ട് തന്നെ വിളിച്ചുണർത്താൻ നമുക്ക് ആരുമില്ലാതെ വരുന്നു. നിയോൺ പരസ്യപ്പല കൾക്കപ്പുറത്ത് ലോകമില്ലെന്ന് നാം വിശ്വസിക്കുന്നു. ഒരു ആൾക്കൂട്ടത്തിനപ്പുറത്ത് വിശ്വാസമില്ലെന്ന് നാം കരുതു ന്നു. എൺപത് വയസ്സിനപ്പുറത്ത് ജീവിതമില്ലെന്നും നാം വിചാരിക്കുന്നു. ഇവിടെ നമ്മുടെ ലക്ഷ്യങ്ങൾ ചുരുങ്ങു കയാണ്. നമ്മുടെ മുറ്റമില്ലാത്ത ഫ്ളാറ്റുകൾ പോലെ നമ്മുടെ ലോകം വല്ലാതെ ചുരുങ്ങുകയാണ്. ഇവിടെ 'രക്ഷ' നമുക്ക് മാത്രമുള്ളതാവുകയാണ്. വളരെ വളരെ ചെറിയ ലോകമുള്ളവർ മാത്രമാണ് പറയുക, 'ഞാൻ' രക്ഷിക്കപ്പെട്ടു എന്ന്. ഈ 'രക്ഷപ്പെടലിന്' നിരവധി അർത്ഥതലങ്ങളുണ്ട്. ഒരു സാമൂഹിക നിരീക്ഷണം ശ്രദ്ധി ക്കുക, "കേരളീയർക്ക് തറവാട് ഇല്ലാതായിത്തീരുകയും അവർ അതിവേഗം ഫ്ളാറ്റുകളിൽ താമസിക്കാൻ പഠിക്കു കയും തറവാടും പരദേവതയും ദിനപൂജയും അപ്രത്യ

ക്ഷമായിത്തീരുകയും ചെയ്യുന്ന അവസ്ഥ ഉണ്ടായിരിക്കുന്നു. ഇത്തരത്തിലുള്ള എല്ലാ ബന്ധങ്ങളും-തറവാട് എന്നുള്ളത് ഒരു കുടുംബ ബന്ധമാണ്-വില്ക്കാനുള്ളതാണ്. ആദ്യം ബോംബേക്ക് പോയ മൂത്തമകൻ എന്റെ ഷെയർ അങ്ങ് വിറ്റേയ്ക്കൂ എന്ന് പറയുന്നു. രണ്ടാമത് മദിരാശിയിലുള്ള മകൻ എന്റേത് വിറ്റേക്കൂ എന്ന് പറയുന്നു. ഇങ്ങനെ വിറ്റുതീർന്ന ഒരു തറവാട് ആയിത്തീരുന്നു നമ്മുടെ സാംസ്ക്കാരിക തറവാട്. culture is to be sold എന്നുള്ളത് സാമാന്യ കാര്യമാകുന്നു" [2] വില്ക്കുന്ന സ്ഥലങ്ങളെയാണ് നാം കമ്പോളം (Market) എന്ന് വിളിക്കുക. ഏറ്റവും നല്ല 'ചന്ത'കൾ കോളനികളാണ്. കോളനിയുടെ സ്വഭാവം ഫിനിഷ്ഡ് പ്രൊഡക്ട്സ് കൊണ്ടുവന്ന് വില്ക്കുക എന്നതാണ്. 'വാങ്ങുന്നവരുടെ ഒരു നാട്ടിൽ' (consumerestic) ഏറ്റവുമധികം വിറ്റഴിക്കപ്പെടുന്നത് വിശ്വാസമാണ്. 'അനുകരണം ബലിയേക്കാൾ നല്ലത് എന്നാണ് പുതിയ പ്രമാണം.' 'മിഷൻ' പ്രവർത്തനങ്ങൾക്കൊണ്ട് പൊറുതിമുട്ടുകയാണ് വിശ്വാസികൾ. ഇവിടെ പൈതൃകങ്ങൾ പൊളിച്ച് വില്ക്കപ്പെടുകയാണ്. ഒരു പൗരസ്ത്യ പിതാവിന്റെ വാക്കുകൾ ശ്രദ്ധിക്കുക, "കോളനി വാഴ്ചയോട് ബന്ധപ്പെട്ട് പ്രയോഗത്തിൽ വന്നതാണ് മിഷൻ എന്ന ലത്തീൻപദം. മിഷൻ, മിഷണറി എന്നീ വാക്കുകൾ 15-ാം നൂറ്റാണ്ടിന് ശേഷം പ്രാബല്യത്തിൽ വന്നവയാണ്. 15-ാം നൂറ്റാണ്ടിൽ സ്പെയിനിൽ നിന്നും പോർത്തുഗലിൽ നിന്നും മറ്റു ഭൂഖണ്ഡങ്ങളിലേയ്ക്ക് വാണിജ്യത്തിനും സാമ്രാജ്യാധിപത്യത്തിനുമായി യാത്ര പുറപ്പെട്ടിരുന്ന സൈന്യത്തോടൊപ്പം അയച്ചിരുന്ന കത്തോലിക്കാ പുരോഹിതന്മാരെയാണ് മിഷനറി എന്ന് വിളിച്ചിരുന്നത്...." മറ്റൊരു വിധത്തിൽ പറഞ്ഞാൽ കത്തോലിക്ക സഭയുടെയും നവീകരണ സഭയുടെയും മിഷൻ പ്രവർത്തനങ്ങൾ പാശ്ചാത്യ രാജ്യങ്ങളുടെ സാമ്രാജ്യ വികസന സംരംഭങ്ങളുടെ ഭാഗമായിട്ടാണ് ആവിർഭവിച്ചിട്ടുള്ളത് എന്ന് കാണാൻ കഴിയും. [3] സായിപ്പിനെ കണ്ടാൽ കവാത്ത് മറക്കുന്നവരുടെ മനസ്സിലല്ലാതെ മറ്റെവിടെയാണ് ഇത്രയും ഫലവത്തായി വിശ്വാസം വില്ക്കാനാവുക. Maximization of self interest എന്ന ലക്ഷ്യത്തോടെ ഉപയോഗ ശേഷം മനുഷ്യനെയും വസ്തുക്കളെയും വലിച്ചെറിയാൻ പഠിപ്പിക്കുന്ന നിയോലിബറൽ സംസ്ക്കാരം നമ്മെ വല്ലാതെ സ്വാധീനിച്ചിരിക്കുന്നു. സത്യമായും നമുക്ക് ഉപേക്ഷിക്കാൻ മടിയില്ലാതായിരിക്കുന്നു. ഒരമ്മയുടെ താല്പര്യങ്ങളെപ്പോലും കരുതലോടെ സൂക്ഷിക്കാൻ മക്കൾക്ക് മനസ്സില്ലാതെ പോകുന്നു. നാം അറിഞ്ഞുകൊണ്ട് പരാജയപ്പെടുകയാണ്.

### III

നമ്മുടെ ചുറ്റും വിശ്വാസികൾ പെരുകുകയാണ്. മതഭേദമന്യേ ഈശ്വര വിശ്വാസം വർദ്ധിക്കുന്നു. ദൈവങ്ങളുടെയും സിദ്ധന്മാരുടെയും പരസ്യങ്ങൾ കൊണ്ട് മാത്രം നമുക്കിന്ന് വേണമെങ്കിൽ ഒരു പത്രം തന്നെ നടത്താം. ഈ വരികൾ ശ്രദ്ധിക്കുക, "ഈയിടെയായി മനുഷ്യരുടെ ഇടയിൽ ദൈവഭക്തിയും തജ്ജന്യമായ മതപുനരുജ്ജീവന ഭ്രമവും കൂടിക്കൊണ്ടിരിക്കുന്നു. തികഞ്ഞ സ്വാർത്ഥികളായ മനുഷ്യർക്ക് ദൈവത്തെ സ്നേഹിക്കാൻ കഴിയുകയില്ല. ഒരുവന്റെ മനുഷ്യസ്നേഹം എത്രമാത്രം ജീർണ്ണമാണോ അതുപോലെ ജീർണ്ണിച്ചതായിരിക്കും അവന്റെ ദൈവസ്നേഹവും. ഉദാത്തമായ ഈശ്വരസ്നേഹത്തിന്റെ പുനരുജ്ജീവനമല്ല നമ്മൾ ചുറ്റുപാടും ദർശിക്കുന്നത്. മറിച്ച് അന്യവത്ക്കരിക്കപ്പെട്ടിരിക്കുന്ന മനുഷ്യൻ അവന്റെ ഒറ്റപ്പെടലിനനുസൃതമട്ടിലുള്ള വിഗ്രഹപൂജയിലധിഷ്ഠിതമായ ദൈവഭക്തിയുടെ ഇളകിയാട്ടമാണ് നമ്മൾ കാണുന്നത്... സമകാലിക മനുഷ്യന്റെ ഈശ്വരസങ്കല്പം മൂന്നു വയസ്സായ ശിശുവിന്റേതാണ്. പിതാവിന്റെ സഹായം ആവശ്യമുള്ളപ്പോൾ അയാൾ സഹായത്തിന് വേണ്ടി വിളിച്ചുകൂവുന്നു. സഹായമാവശ്യമില്ലാത്തപ്പോൾ അവൻ പിതാവിനെ അവഗണിച്ച് കളി തുടരുന്നു." [4] എങ്ങനെയും ജീവിക്കുക എന്നത് മാത്രമാണ് ഇപ്പോൾ നമ്മുടെ ലക്ഷ്യം. സഭ ആയിരിക്കേണ്ട അവസ്ഥയിലേക്കുള്ള പ്രയാണത്തിന് വിഘാതമാകുന്നവയാണ് ഇത്തരം പ്രലോഭനങ്ങൾ. ഈ തിരക്ക് പിടിച്ച പാച്ചിലിനിടയിൽ സംസ്ക്കാരം പഴഞ്ചരക്കാകുന്നു. പാരമ്പര്യം പൊളിച്ച് മാറ്റാവുന്നതാകുന്നു. "A boat may stay in water, but water should not stay in a boat. Similarly a man should live in the world but the world should not live in him." [5] ലോകം നമ്മുടെ ഉള്ളിൽ കയറിയാൽ നമ്മോട് ഒരുപാട് ചോദ്യങ്ങളുന്നയിക്കും. പ്രസംഗിക്കുന്നതിന് എന്തിനാണ് പാരമ്പര്യം? ആത്മാവ് നല്കുന്ന ഭാഷ പറയരുതോ? അപ്പോസ്തോലിക ഉപദേശങ്ങളുടെ അതിർ ലംഘിക്കുന്നതിലെന്താണ് തെറ്റ്? വേദപുസ്തകം അടിസ്ഥാനമായിട്ട്

"സമകാലിക മനുഷ്യന്റെ ഈശ്വര സങ്കല്പം മൂന്നു വയസ്സായ ശിശുവിന്റേതാണ്. പിതാവിന്റെ സഹായം ആവശ്യമുള്ളപ്പോൾ അയാൾ സഹായത്തിന് വേണ്ടി വിളിച്ചുകൂവുന്നു. സഹായമാവശ്യമില്ലാത്തപ്പോൾ അവൻ പിതാവിനെ അവഗണിച്ച് കളി തുടരുന്നു."



ഏഴുപതിറ്റാണ്ടുകളുടെ അനുഭവത്തിന്റെ മൂശയിൽ വാർത്തെടുത്ത സ്വഭാവദാർഢ്യം ഒന്നുമാത്രമാണ് മക്കളുടെ രണ്ടാം പതിപ്പാകുന്നതിൽ നിന്നും അമ്മയെ മാറ്റി നിർത്തുന്നത്.

പോരേ? തത്തമ്മച്ചൊല്ലുപോലെയുള്ള ആവർത്തനങ്ങൾ ഒഴിവാക്കരുതോ? എന്തെല്ലാം സംശയങ്ങളെ നാം അഭിമുഖീകരിക്കേണ്ടി വരും. ഇതിനോട് നാം പ്രതികരിച്ചു തുടങ്ങുന്നതിങ്ങനെയാണ്, “നീ വായിക്കുന്നത് ഗ്രഹിക്കുന്നുവോ? എന്ന് ചോദിച്ചതിന്: ഒരുത്തൻ പൊരുൾ തിരിച്ച് തരാഞ്ഞാൽ എങ്ങനെ ഗ്രഹിക്കും എന്ന് അവൻ പറഞ്ഞു, ഫിലിപ്പോസ് കയറി തന്നോടുകൂടി ഇരിക്കേണം എന്ന് അപേക്ഷിച്ചു.”[6] തിരുവെഴുത്ത് ധ്യാനിക്കേണ്ടത് അപ്പോസ്തോലിക പാരമ്പര്യത്തിന്റെ സാന്നിധ്യത്തിലാണ്. അഥവാ സഭയുടെ ബോധ്യങ്ങളുടെ സഹായത്തിലാണ്. കാരണം, “പാരമ്പര്യം കേവലം ഏതോ ഭൂതകാല വിജ്ഞാനത്തിന്റെ യാന്ത്രീകമായ പിൻതുടർച്ചയല്ല, മറിച്ച് ഓരോ ബോധ്യത്തിന്റെയും പുനരനുഭവമാണ്. പാരമ്പര്യം പരിശുദ്ധാത്മാവിന്റെ തുടർ പ്രവർത്തനത്തിന്റെ ചരിത്രമാണ്.”[7] ക്രിസ്തുവിനെ അടുത്തറിയുന്നവരിലൂടെയുള്ള പ്രയാണമാണ്. ആത്മീയതയിലെ അദ്ധ്വാനങ്ങളുടെ, നോമ്പിന്റെ, വ്രതശുദ്ധിയുടെ, സഹനത്തിന്റെ, അനുസരണത്തിന്റെയൊക്കെ ഓർമ്മപ്പെടുത്തലാണ്. വീണ്ടുംപാരമ്പര്യമെന്നത്, തിന്മയോടുള്ള നിരന്തര സമരത്തിന്റെ ഉണർത്ത് പാട്ടാണ്. വീണ്ടും അത് ക്രിസ്തുവിന്റെ ഭാവത്തെ തിരിച്ചറിയിപ്പിക്കുന്നതുമാണ്. നമുക്ക് വീര്യത്തോടെ സംസാരിക്കാം. കാരണം നാം ഒരു പാരമ്പര്യമാണ്. നാം ഒന്നിന്റെയും രണ്ടാം പതിപ്പില്ല; നമ്മുടെ തന്നെ ആദ്യപതിപ്പാണെന്ന തിരിച്ചറിവാണ് പ്രധാനം. ഏഴുപതിറ്റാണ്ടുകളുടെ അനുഭവത്തിന്റെ മൂശയിൽ വാർത്തെടുത്ത സ്വഭാവദാർഢ്യം ഒന്നുമാത്രമാണ് മകളുടെ രണ്ടാം പതിപ്പാകുന്നതിൽ നിന്നും അമ്മയെ മാറ്റി നിർത്തുന്നത്. കഠിനമാണ്, ഇങ്ങനെ വിശ്വാസത്തിൽ പതം വരുക എന്നാൽ. കാരണം, ജീവന്റെ അപ്പത്തെക്കുറിച്ചുള്ള പ്രഭാഷണം രേഖപ്പെടുത്തുന്നതിനൊടുവിൽ സുവിശേഷകൻ ഇങ്ങനെയാണ് പറയുക “അന്നുമുതൽ അവന്റെ ശിഷ്യന്മാരിൽ പലരും പിൻവാങ്ങിപ്പോയി. പിന്നെ അവനോട് കൂടെ സഞ്ചരിച്ചില്ല.”[8] പിന്മാറ്റമല്ല നമുക്കുള്ളത്. അതിജീവനമാണ്. സ്വന്തം വാഹനത്തെക്കുറിച്ച് ഉത്തമ ബോധ്യമുണ്ടാവുക. കപ്പലിനെ ക്രമീകരിക്കുക. വൈദഗ്ധ്യമല്ല, വിശ്വാസം മാത്രമാണ് ആവശ്യപ്പെടുന്നത്. വെറുതെ ദൈവത്തെ നോക്കി ഉള്ളം മൗനമാക്കിയിരിക്കുക. രക്ഷ അവങ്കൽ നിന്നാണ് വരുന്നത്. പഴയനിയമത്തിൽ ഒരമ്മയുണ്ടല്ലോ, ദൈവസന്നിധിയിൽ ഹൃദയം പകർന്നുകൊണ്ടിരിക്കുന്നവൾ. രക്ഷ എവിടെ നിന്നാണ് വരുന്നത് എന്ന് എല്ലാ അമ്മമാർക്കും അറിയാം എന്നാണ് എന്റെ വിശ്വാസം. എല്ലാം ഉള്ളിൽ സംഗ്രഹിക്കുന്ന അമ്മമാരുടെ പാഠങ്ങൾ മക്കളുടെ കണ്ണുകളെ തുറപ്പിക്കട്ടെ എന്നാകണം ഈ ദിവസങ്ങളിലെ നമ്മുടെ ഒരു പ്രാർത്ഥന!

**സൂചിക**

1. Vladimir Lossky, 2. എം. എൻ. വിജയൻ, 3. പൗലൂസ് മാർ ഗ്രീഗോറിയോസ്, 4. എറിക് ഫ്രോം, 5. സ്വാമി രംഗനാഥാനന്ദ, 6. അപ്പോസ്തോല പ്രവൃത്തികൾ 8:30,31, 7. Timothy ware, 8. വി. യോഹന്നാൻ 6:65

■

വിദേശരാജ്യങ്ങളിൽ
സേവനം അനുഷ്ഠിച്ച ഒരു ഡോക്ടറുടെ
നവീകരണാനുഭവങ്ങൾ

മറുമൊഴി

ഡോ. ബാബു തോമസ്

# പാശ്ചാത്യ സംസ്ക്കാരം വിതയ്ക്കപ്പെടുന്നു



കേരളത്തിൽ, തിരുവനന്തപുരം, കോട്ടയം, ആലപ്പുഴ മെഡിക്കൽ കോളജുകളിലും, ഇംഗ്ലണ്ടിലും, ലിബിയായിൽ ട്രിപ്പൊളി യൂണിവേഴ്സിറ്റിയിലും, സാംബിയായിലും സർജനായി ഞാൻ ജോലി നോക്കിയിട്ടുണ്ട്.

1974 മുതൽ ഏതാണ്ട് തുടർച്ചയായി, ഇന്ത്യയ്ക്ക് പുറത്തായിരുന്നതിനാൽ, ഞാൻ അംഗമായ ഓർത്തഡോക്സ് സഭയിലെ ആരാധനകളിൽ പലപ്പോഴും പങ്കെടുക്കുവാൻ കഴിയുമായിരുന്നില്ല. അക്കാരണത്താൽ, സൗകര്യം അനുസരിച്ച്, ആംഗ്ലിക്കൻ, കത്തോലിക്കാ, ബാപ്റ്റിസ്റ്റ്, ബ്രദറൻ, അസംബ്ലീസ് ഓഫ് ഗോഡ്, യുണൈറ്റഡ് ചർച്ച് ഓഫ് സാംബിയ തുടങ്ങിയ പല സഭാ വിഭാഗങ്ങളുടെയും ആരാധനകളിലാണ് സംബന്ധിച്ചിരുന്നത്. അവയിൽ തന്നെ ഏറിയ കാലവും 'വീണ്ടും ജനന' സഭകളിലായിരുന്നു. ഈ വിധത്തിൽ, നേരിട്ട് നേടാൻ കഴിഞ്ഞ അനുഭവജ്ഞാനമാവട്ടെ വളരെ നിർഭാഗ്യകരമായ ഒരു സ്ഥിതിവിശേഷത്തിലേക്കാണ് വിരൽ ചൂണ്ടുന്നത്.

വാചാലതയോടും വികാരവായ്പോടുംകൂടി ക്രിസ്തുവിനെയും രക്ഷയെയും കുറിച്ച് നടത്തുന്ന തീപ്പൊരി പ്രസംഗങ്ങൾ കേട്ട് (അതിന്റെ സുവിശേഷപരമായ വിശ്വാസ്യതയേക്കുറിച്ച് ചിന്തിക്കാതെ) കണ്ണുനീർ ചാലുകൾ ഒഴുക്കി, കൈകൾ ഉയർത്തി നില്ക്കുന്ന അനേകായിരങ്ങൾക്ക് പിന്നിൽ-മറയപ്പെട്ട്, ഞെരുങ്ങി മെതിക്കപ്പെടുന്ന ജീവിതങ്ങൾ അനവധിയാണ്.

വാർത്താ വിനിമയ രംഗത്തുണ്ടായ വിപ്ലവകരമായ മാറ്റങ്ങൾ ഭൂഖണ്ഡങ്ങൾ തമ്മിലുള്ള അകൽച്ച ഇല്ലാതാക്കി. അമേരിക്കയിലും ആസ്ട്രേലിയായിലും എല്ലാം ഉള്ള 'റ്റെലിവാൻജലിസ്റ്റു'കളെ ലോകമെമ്പാടുമുള്ള ജനങ്ങൾക്ക് തങ്ങളുടെ സ്വന്തം living room-ൽ ഇരുന്നു കേൾക്കാമെന്ന വ്യവസ്ഥിതി ആണല്ലോ ഇന്നുണ്ടായിരിക്കുന്നത്. ഇവരെ കേൾക്കുമ്പോൾ; നാം പലപ്പോഴും വിസ്മരിക്കുന്ന ഒരു യാഥാർത്ഥ്യം-ഒരുവൻ ജനിച്ചു വളരുന്ന കുടുംബാന്തരീക്ഷം, സാമൂഹ്യാന്തരീക്ഷം, എന്നിവയുടെ പ്രതിഫലനം, അവർ നില്ക്കുന്ന ദൂതുകളിൽ തെളിഞ്ഞോ ഒളിഞ്ഞോ കാണപ്പെടുമെന്നതാണ്. ജിമ്മി സ്വാഗർട്ടോ, ബെന്നിഹിന്നോ, ജോയിസ് മേയറോ വളർന്നു വന്നതും അവരുടെ ചിന്താഗതികളെ സ്വാധീനിച്ചതുമായ അന്തരീക്ഷമാണോ കേരളത്തിലെ ക്രിസ്തീയ കുടുംബങ്ങളിൽ ഉണ്ടായിരുന്നത്-കുറഞ്ഞത് 'വീണ്ടും ജനന' കൂട്ടങ്ങളുടെ ആവിർഭാവത്തിന് മുൻപുവരെ എങ്കിലും? തന്റെ പിതാവുമായുണ്ടായിരുന്ന ലൈംഗിക ബന്ധങ്ങളെ; പതിനായിരങ്ങൾക്കു മുമ്പിൽ നിന്ന് ലേശവും ലജ്ജയില്ലാതെ നിത്യവും വിളിച്ചോതുന്നതിൽ കൂടി എന്തു ക്രിസ്തീയ സന്ദേശമാണ് ജോയിസ് മേയർ നല്കുന്നത്? Homosexuality-ക്ക് താത്വിക പരിവേഷം നൽകി ആദരിക്കുന്ന പാശ്ചാത്യ സംസ്ക്കാരം മാത്രമേ, Incest-നും Child abuse-നും കൂടി ആദരവ് എന്നെങ്കിലും നല്കാൻ ശ്രമിക്കുകയുള്ളു!

ഭർത്താവോ, ഭാര്യയോ മക്കളോ എന്ന വ്യത്യാസമില്ലാതെയും അവർ തമ്മിൽ അന്യോന്യ വിധേയത്വമൊന്നുമില്ലാതെയും, സ്വാർത്ഥതയ്ക്കു മാത്രം പ്രാധാന്യം നല്കി; നമുക്കുണ്ടായിരുന്ന കുടുംബ സ്ഥിരതയെ എന്നെന്നേക്കുമായി നശിപ്പിക്കുന്ന അവസ്ഥയല്ലേ പാശ്ചാത്യ റ്റെലിവാൻജലിസ്റ്റുകളും അവരെ "പരിശുദ്ധാത്മാവിന്റെ പ്രതീകങ്ങളായി" കാണുന്ന മലയാളം അറിയാത്ത മലയാളി പാസ്റ്ററന്മാരും ഒക്കെക്കൂടി സൃഷ്ടിക്കുന്നത്?

ഈ പശ്ചാത്തലത്തിൽ ദൈവവചനങ്ങളെ, മായം ചേർക്കാതെയും അനിഷ്ടമായതിനെ മാറ്റി നിർത്താതെയും പഠിക്കാനുള്ള ഒരു ശ്രമമാണ് ഞാൻ നടത്തിയത്.

* 'വീണ്ടും ജനനം', 'രക്ഷ പ്രാപിക്കൽ' എന്നിവയ്ക്ക് വേദപുസ്തകം നല്കുന്ന നിർവ്വചനങ്ങളും വിശദീകരണങ്ങളും എന്ത്? ഏതു വിധേനയാണ് അവ സാധ്യമാക്കേണ്ടത്?

* ഇവ രണ്ടും തമ്മിലോ-വേദപുസ്തകം പറയുന്ന 'നിത്യജീവിതം', 'നിത്യരാജ്യം' 'നിത്യമഹത്വം' 'നീതിയുടെ കിരീടം,' ജീവകിരീടം, 'സ്വർഗ്ഗരാജ്യം' 'സ്വർഗ്ഗരാജ്യ നിക്ഷേപം' തുടങ്ങിയവയും തമ്മിലോ-വ്യത്യാസം വല്ലതും ഉണ്ടോ?

* യേശു ക്രിസ്തു, നിക്കോദിമോസ് എന്നു പേരുള്ള ഒരു പരീശനോട്, പുതു

തായി ജനിച്ചില്ല എങ്കിൽ ദൈവരാജ്യം കാണ്മാൻ ആർക്കും കഴിയുകയില്ല എന്നു പറഞ്ഞതായി വേദപുസ്തകം, രേഖപ്പെടുത്തിയിരിക്കുന്നു. ഈ പുതു ജനനം വഴിയാണ് ദൈവരാജ്യം ലഭ്യമാക്കേണ്ടതെന്നതിനാൽ അത് ഒരു ആത്മാവിന്റെ ജീവിത പ്രയാണത്തിന്റെ ലക്ഷ്യമല്ലേ ആവേണ്ടത്? അതോ 'അതു'മായാണോ ആ പ്രയാണം ആരംഭിക്കേണ്ടത്? അതോ, പ്രയാണമെന്നൊന്ന് ആത്മീയ ജീവിതത്തിൽ ഇല്ലാത്തതാണോ?

* ഒരുവൻ 'രക്ഷിക്കപ്പെട്ടവനെന്നോ, 'വീണ്ടും ജനിച്ചവനെന്നോ' ഉള്ള പദവി അവന് സ്വയം തീരുമാനിക്കുവാനുള്ളതാണോ? ഒരു ചടങ്ങിൽക്കൂടി നല്കപ്പെടാവുന്നതാണോ? ദൈവതീരുമാനത്തിൽ മാത്രം ഇരിക്കേണ്ടതല്ലേ അത്?

* ഉപാധികൾ യാതൊന്നുമില്ലാതെയുള്ള വാഗ്ദത്തങ്ങൾ എന്തെങ്കിലും ദൈവം മനുഷ്യനു നല്കിയിട്ടുണ്ടോ?

* വീണ്ടും ജനിച്ചവൻ എന്നവകാശപ്പെടുന്ന ഒരുവൻ താൻ പാപി ആണെന്നു പറയുന്നതിലുള്ള അർത്ഥമെന്ത്? വീണ്ടും ജനിച്ചവന്റെ സ്ഥാനം സ്വർഗ്ഗത്തിൽ ആകയാൽ പാപിക്ക് അവിടെ എന്തു സ്ഥാനം?

* രക്ഷിക്കപ്പെടുന്നതിലും, സ്വർഗ്ഗരാജ്യ ലബ്ധിയിലും ഒരുവന്റെ 'പ്രവൃത്തി'കൾക്ക് സ്ഥാനമൊന്നുമില്ലെങ്കിൽ, ക്രിസ്തുവിന്റെ സുവിശേഷങ്ങളിൽ നിഷ്കർഷിക്കപ്പെട്ടിരിക്കുന്ന ജീവിത ശൈലികളുടെ പ്രാധാന്യമെന്ത്? അവ പ്രവൃത്തിയിൽ കൊണ്ടു വരേണ്ടവയല്ലേ?

* ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ ഏക ഉദ്ദേശം, കാൽവറി ക്രൂശിൽ രക്തം ചൊരിഞ്ഞ് മരിക്കുക എന്നതു മാത്രമായിരുന്നുവെങ്കിൽ, തന്റെ സുവിശേഷങ്ങളുടെ പ്രസക്തി എന്ത്?

* വൈരുദ്ധ്യങ്ങളെന്ന് പുറമേ തോന്നാവുന്ന വേദപുസ്തക വചനങ്ങൾ ക്രിസ്തുവിന്റെ സുവിശേഷങ്ങളിലും, അപ്പോസ്തോല ലേഖനങ്ങളിലും കണ്ടാൽ ഏതിന് കൂടുതൽ പ്രാധാന്യം നല്കണം?

* ക്രിസ്തീയ സഭകളിൽ അദ്ധ്യക്ഷ ശുശ്രൂഷ, പ്രബോധന സ്ഥാനങ്ങൾ, സ്ത്രീകൾ, സ്വവർഗ്ഗസംഭോഗികൾ (Homo sexuals, Lesbians) എന്നിങ്ങനെ ആർക്കും അവകാശപ്പെടാവുന്നവയാണോ? വേദപുസ്തകം അതേക്കുറിച്ച് എന്തു പറയുന്നു?

വിശ്വാസം അചഞ്ചലവും, സ്ഥിരവും ദൃഢവുമാകുന്നത്, താൽക്കാലിക വികാരങ്ങളേക്കാൾ യഥാർത്ഥ ബുദ്ധിയോടെയുള്ള പഠനം നല്കുന്ന ബോധ്യത്തിൽ നിന്ന് (conviction) ആവണം. തലമുറകൾക്ക് കൈമാറുവാൻ തക്കവിധം പാറമേൽ അടിസ്ഥാനമിട്ട വീട്ടുടമപോലെ ശക്തിയുള്ളവ. എന്നാൽ, 'ചിന്തിക്കരുത്; വികാരങ്ങൾക്ക് മാത്രം പ്രാധാന്യം കൊടുക്കുക"-Do not listen to your head, but listen only to your heart' എന്നുള്ള നിർദ്ദേശങ്ങളാണ് പലപ്പോഴും 'വീണ്ടും ജനന'ക്കൂട്ടങ്ങളിലെ പാസ്റ്റർമാരിൽ നിന്ന് (eg. Ray McCaughly) നിത്യവും കേൾക്കുന്നത്!

ഇത് ഏതു തരത്തിലുള്ള ബോധ്യമാണ് ഒരുവനിൽ ഉണ്ടാക്കുക? എത്ര മാത്രം വിലപ്പെട്ടതാവും ആ തരത്തിലുള്ള വിശ്വാസം? കുറെ മതമൗലികവാദികളെ ജനിപ്പിക്കുക മാത്രമല്ലേ ഇതു മൂലം സംഭവിക്കുന്നത്? ഓരോ കൂട്ടത്തിലെയും പാസ്റ്റർമാർ നല്കുന്ന ആശയങ്ങളിൽ നിന്ന് വിഭിന്നമായതൊന്നും കേൾക്കുവാനോ, വായിക്കുവാനോ, ചർച്ച ചെയ്യുവാനോ പാടില്ലാത്ത തരത്തിൽ തലച്ചോറിനെതന്നെ അടിമപ്പെടുത്തുന്നു. കേരളത്തിൽ പ്രത്യേകിച്ചും ഓർത്തഡോക്സ് സഭയാണ് ഏറ്റവും 'ജാതീയ' മായി മുദ്രകുത്തപ്പെട്ടിരിക്കുന്നത്! ആ സഭയിൽ, ദൈവത്തിനു പകരമായി കന്യകമറിയത്തോടും, പുണ്യവാളന്മാരോടും ആണ് പ്രാർത്ഥിക്കുന്നതെന്നും, ദുഃഖവെള്ളിയാഴ്ചയുടെ ആരാധനയിൽ കുരിശു കുമ്പിടുന്നത് വിഗ്രഹാരാധന ആണെന്നുമുള്ള അസത്യ ദൂതികളാൽ സഭാംഗങ്ങളെ 'ക്രിസ്തുവിനെ കേട്ടിട്ടില്ലാത്ത ജാതികൾ' എന്ന നിലയിൽ കാണുവാനുള്ള പ്രചോദനങ്ങളാണ് പരോക്ഷമായി നിത്യവും നല്കപ്പെടുന്നതും! ഇത്തരത്തിലുള്ള പ്രചരണങ്ങളാൽ സൃഷ്ടിക്കപ്പെടുന്ന ആപൽക്കരമായ സ്ഥിതിവിശേഷങ്ങളെ ഭയാശങ്കകളോടെ മാത്രമേ കാണാൻ കഴിയുന്നുള്ളു!

തുറന്നു സമ്മതിക്കില്ലെങ്കിൽ കൂടി- ക്രിസ്തുവിന്റെ സുവിശേഷങ്ങളെയും നിർദ്ദേശങ്ങളെയും അവഗണിച്ച്, താൻ കാൽവറിയിൽ ചൊരിഞ്ഞ രക്തത്തിനു മാത്രം പ്രാധാന്യം നൽകുന്ന ഒരു പ്രവണതയാണ് ഈ കൂട്ടങ്ങളിൽ സാർവ്വത്രികമായി കാണുന്നത്. എന്നാൽ അതേ സമയം, ആ രക്തം ചിന്തി മരിച്ച കുരിശ് 'ബിംബ'വും! തങ്ങൾക്ക് അനിഷ്ടമായ വേദപുസ്തക നിർദ്ദേശങ്ങളെ തത്വചിന്തകളുടെ മറവിൽ നിസ്സാരമായി എണ്ണി പുറം തള്ളുക അല്ലേ പലപ്പോഴും കാണുന്നത്? ഉദാഹരണമായി സഭകളിൽ സ്ത്രീകൾക്കുള്ള സ്ഥാനത്തെക്കുറിച്ച് ദൈവവചനം എന്തു പറയുന്നു എന്നും, എന്താണ് ഈ കൂട്ടങ്ങളിൽ കാണുന്നതെന്നും ശ്രദ്ധിക്കുക! കുടുംബ ജീവിതത്തിൽ, ഭാര്യയ്ക്ക് ഇവർ നല്കുന്ന സ്ഥാനം എന്ത്? ഇക്കാര്യത്തിലുള്ള, പാശ്ചാത്യ സംസ്ക്കാര സ്വാധീനം, നാം പാവനമെന്നു കരുതിയിരുന്ന എല്ലാ മനുഷ്യബന്ധങ്ങളെയും താറുമാറാക്കും. ആ സംസ്ക്കാരം ആവട്ടെ, പ്രധാനമായും രണ്ടു ആശയങ്ങളിൽ അധിഷ്ഠിതമായിരിക്കുന്നു.

**ഒന്ന്: വ്യക്തി സ്വാതന്ത്ര്യത്തിന്റെ പാരമ്യത**

വർഷങ്ങൾക്കു മുൻപ് ദൈവാരാധനയ്ക്കായി ഒരു മലയാളി കുടുംബത്തിലെ അംഗങ്ങൾ എല്ലാവരും ഒരുമിച്ച് പള്ളിയിൽ പോയിരുന്നതും, ഇന്നത്തെ 'വീണ്ടും ജനന'ക്കൂട്ടങ്ങളിൽ യുവതീയുവാക്കൾ മാതാപിതാക്കളിൽ നിന്ന് വേറിട്ട് തങ്ങളുടെ സ്വന്ത അഭിരുചി അനുസരിച്ചുള്ള വേഷവിധാനങ്ങളോടെ പോകുന്നതും താരതമ്യം ചെയ്യുക. മറ്റുള്ളവർക്ക് പ്രലോഭനകാരണമാകാതിരിക്കത്തക്ക വിധം ക്രിസ്തീയ സ്ത്രീകൾ സഭ്യമായ രീതിയിലും വിവേകബുദ്ധിയോടെയും വേദപുസ്തക നിർദ്ദേശങ്ങളനുസരിച്ചും വസ്ത്രധാരണം ചെയ്ത് ദൈവാലയങ്ങളിൽ ആരാധനയ്ക്ക് പോയിരുന്നതും; ഇന്നത്തെ, പ്രകോപനപരമായി ശരീരഭാഗങ്ങളോട് ഒട്ടിപ്പിടിച്ചുള്ള വസ്ത്രങ്ങളണിഞ്ഞ് 'ഹാളു'കളിൽ പോകുന്നതും തമ്മിലെന്തു സാമ്യം? സ്ത്രീകളും പുരുഷന്മാരും വേറിട്ട് ദേവാലയങ്ങളിലെ നിശ്ചിത ഭാഗങ്ങളിൽ ഭയത്തോടും വിറയലോടും കൂടിനിന്ന് ദൈവകൃപകൾക്കായി യാചിച്ചിരുന്നതും; യുവമിഥുനങ്ങൾ ഇടകലർന്ന് നൃത്തമാടി, ക്രിസ്തുവിൽ 'ആഹ്ലാദിക്കുന്നതും' തമ്മിലുള്ള സാമ്യമെന്ത്? Gospel Singers എന്നോ Praise Team എന്നോ ഒക്കെയുള്ള പേരുകളിൽ അറിയപ്പെടുന്ന ഗായകസംഘങ്ങളുടെ പ്രകടനങ്ങൾക്ക് Rap, Pop, Singers- ന്റേതുമായി എന്തു വ്യത്യാസം? പ്രത്യേകിച്ചും റ്റി.വിയിൽ

## പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ



മാർ ബസേലിയോസ് ഔഗേൻ ബാവാ
(32-ാം ഓർമ്മ) ഡിസംബർ - 8,
**ദേവലോകം അരമനയിൽ)**



ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ
(11-ാം ഓർമ്മ) നവം. - 8,
**ദേവലോകം അരമനയിൽ)**



പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാ
സിയോസ് -II (191-ാം ഓർമ്മ), നവം. 24,
**പഴയ സെമിനാരിയിൽ)**

തോമാ മാർ ദീവന്നാസിയോസ്
മെത്രാപ്പോലീത്താ (35-ാം ഓർമ്മ)
(ഡിസംബർ - 3,
**പത്തനാപുരം ദയറായിൽ)**





പൗലോസ് മാർ ഗ്രീഗോറിയോസ്
മെത്രാപ്പോലീത്താ (11-ാം ഓർമ്മ)
(നവംബർ - 24,
**പഴയ സെമിനാരിയിൽ)**

കാണുന്ന പാശ്ചാത്യ രാജ്യങ്ങളിലെ സംഘങ്ങളുടേതിന്. അങ്ങനെ ഉള്ളവ ആണല്ലോ, മലയാളക്കരയിലും സ്ഥാനം പിടിച്ചുകൊണ്ടിരിക്കുന്നത്.

**രണ്ട്: ക്ഷിപ്ര ലഭ്യതയ്ക്കുള്ള അഭി വാഞ്ഛ**

പല ടെലിവാൻജലിസ്റ്റുകളും എപ്പോഴും ആവർത്തിക്കുന്ന ഒരു വാചകം- "ഇന്ന് ലോകത്തിൽ നടക്കുന്ന ഏറ്റവും വലിയ അത്ഭുതം" ഒരു മിനിറ്റുപോലും എടുക്കാത്ത "പാപിയുടെ പ്രാർത്ഥന (Sinners Prayer) ഏറ്റു ചൊല്ലി; പാപിയായ മനുഷ്യൻ സ്വർഗ്ഗരാജ്യം കരസ്ഥമാക്കുന്നതാണ് എന്ന്! അത് റേഡിയോയിൽക്കൂടി കേൾക്കുന്നത് ഏറ്റു ചൊല്ലിയോ, ടെലിവിഷൻ സ്ക്രീനിൽ തൊട്ടോ ഒക്കെ സാധ്യമാക്കാമെന്ന ആശയം!

വിദ്യാഭ്യാസവും, സാമാന്യ ബുദ്ധിയും ഉള്ളവർ സ്വതന്ത്ര ചിന്തകളോടെ പല ആവർത്തി വായിച്ച് മനസ്സിലാക്കിയിട്ടുള്ള വേദവാക്യങ്ങൾ തന്നെ, പെട്ടെന്നൊരുനാൾ തങ്ങളുടെ താൽപര്യം ആർജ്ജിച്ചു കഴിഞ്ഞ ഒരു പാസ്റ്ററിലൂടെ കേട്ടുകഴിയുമ്പോൾ അതുവരെ അജ്ഞാതമായിരുന്ന "ആന്തരികാർത്ഥം" കൈവരുന്നു! അന്നു മുതൽ പ്രത്യക്ഷത്തിലുള്ള അർത്ഥം വർജ്ജ്യവും!

ഒരു പക്ഷേ പൂർണ്ണമായ അവബോധത്തോടെ അല്ലായിരിക്കാം ദൂരവ്യാപകങ്ങളായ ഭവിഷ്യത്തുകൾ കേരളത്തിലെ ക്രിസ്തീയ സമൂഹത്തിലും കുടുംബാന്തരീക്ഷങ്ങളിലും വിതച്ചുകൊണ്ട്, ഈ പാശ്ചാത്യസംസ്ക്കാരത്തെയും വ്യവസ്ഥിതിയെയും കുടിയിരുത്താൻ, ആ സംസ്ക്കാരത്തിന്റെ അതിപ്രസരമുള്ള ഈ 'വീണ്ടും ജനന'ക്കൂട്ടങ്ങൾ കളമൊരുക്കുകയാണ്.

കഴിഞ്ഞ ഏതാനും നാളുകളായി ഭയാനകമായ രീതിയിൽ വളർന്നു വരുന്ന ഭാര്യാഭർത്തൃ ബന്ധങ്ങളിലെ ശിഥിലീകരണ പ്രവണതകൾ; എല്ലാറ്റിലും, "എന്റെ സ്വന്തം ജീവിതം" എന്ന സിദ്ധാന്തത്തിൽ വേരൂന്നി നില്ക്കുന്നു. അതിനുള്ള ഉത്തേജനം ആകട്ടെ ബൈബിൾ പഠനങ്ങളിലൂടെ തന്നെയും പ്രചരിപ്പിക്കപ്പെടുകയും! ഏതാനും പതിറ്റാണ്ടുകൾക്ക് മുൻപ് വരെ കേരളത്തിലെ ക്രിസ്തീയ കുടുംബങ്ങളിൽ അചിന്ത്യമെന്നു തന്നെ കരുതിയിരുന്ന 'വിവാഹ മോചന തൃഷ്ണ' ഇപ്പോൾ വൈദിക ഭവനങ്ങൾ വരെ എത്തി!

'ഓരോരുത്തനും, അവനവന്റെ പ്രവൃത്തികൾക്കു തക്ക പ്രതിഫലം' എന്ന പരമസത്യം വേദപുസ്തക വചനങ്ങളിലാകെ കാണാമെങ്കിലും "പ്രവൃത്തികൾക്ക് പ്രാധാന്യമൊന്നുമില്ല" എന്ന ദൂതാണ് "വീണ്ടും ജനന" സഭകൾക്ക് ഏറെ പ്രിയങ്കരമായത്. Faith, Grace, No Work!

'വീണ്ടു ജനനം' അഥവാ, 'പുതുസൃഷ്ടിയാകൽ' എന്നത് എന്താണെന്നതിനെക്കുറിച്ച് വേദപുസ്തകം നല്കുന്ന നിർവ്വചനത്തിനുനേരെ തികഞ്ഞ അന്ധത! (2 കൊരിന്ത്യർ 5:17)

ഇത്തരത്തിലുള്ള അനേക കാരണങ്ങളാൽ-ദുരുപദേശങ്ങളെയും, അവയുടെ ഉപജ്ഞാതാക്കളെയും വിവേചിച്ച് അറിയേണ്ടതിന്റെ ആവശ്യകത എന്നത്തേക്കാളും കൂടുതലായി ഈ കാലയളവിൽ ഉണ്ട്. ■

ഫാ. തോമസ് മാത്യു

# ചില സ്വകാര്യ സന്ദേഹങ്ങൾ

ഹൃദയവിചാരങ്ങൾ വായിച്ചു.

നവീകരണാശയങ്ങൾ സാക്ഷാത്തായ ക്രിസ്തീയ സഭയെ എങ്ങനെ വൈകൃതമാക്കുന്നതാണെന്ന് വിശുദ്ധ ബൈബിളിൽ അപ്പോസ്തോല പ്രവൃത്തികളിലും വിശുദ്ധ പൗലോസിന്റെ ലേഖനങ്ങളിലും വ്യക്തമായി വിവരിച്ചിരിക്കുന്നതിനാൽ അപ്രകാരമുള്ള സംശയം ഒരിയ്ക്കലും എനിക്ക് തോന്നിയിട്ടില്ല. എന്നാൽ പെന്തക്കോസ്ത് ഉൾപ്പെടെയുള്ള നവീകരണാശയക്കാർ എന്റെ മനസ്സിലേല്പിച്ച ചില സന്ദേഹത്തിന്റെ ധ്വനികളിൽ ചിലത് കുറിയ്ക്കുന്നു.

### സന്ദേഹം ഒന്ന്

ഞാൻ പൗരോഹിത്യ പദവിയിലേക്ക് ഉയർത്തപ്പെടുമ്പോൾ പുത്തൻകാവ് സ്കൂളിലെ ഹോസ്റ്റൽ വാർഡനായിരുന്നു. അവിടെ കുമ്പനാട്ടുകാരൻ ഒരു സുവിശേഷകന്റെ (പാസ്റ്റർ) രണ്ടുമക്കൾ പഠിക്കുന്നു. ഒരാൾ ബോർഡിംഗിലും മറ്റൊരാൾ ഡേസ്കോളറും. സുഹൃദ് സംഭാഷണങ്ങളിൽ പൗരോഹിത്യത്തെക്കുറിച്ചുള്ള നവീകരണചിന്തകളും വിശ്വാസങ്ങളും കടന്നു വരാറുണ്ടായിരുന്നു. അസുഖകരമായ സംഭാഷണങ്ങളും ഉണ്ടായിട്ടുണ്ട്. അദ്ദേഹത്തെ ഞാൻ പട്ടം കൊടയ്ക്ക് ക്ഷണിച്ചു, അദ്ദേഹം വന്നു. ഒരു പൊതി എന്നെ ഏല്പിച്ച് അനുമോദിച്ചു. അതിൽ 5 മീറ്റർ വെള്ളത്തുണി ഉണ്ടായിരുന്നു. ആ അഞ്ചു മീറ്റർ തുണി എന്റെ നാണം മറക്കാനായിരുന്നോ അതോ പൗരോഹിത്യത്തിനുള്ള അംഗീകാരമായിരുന്നോ എന്ന് ഇന്നും ഞാൻ സന്ദേഹിക്കുന്നു.'

### സന്ദേഹം - രണ്ട്

മാവേലിക്കര ഭാഗത്തുള്ള പള്ളിയിൽ ഞാൻ വികാരിയായിരിക്കുമ്പോൾ അവിടെ നിന്നൊരാൾ സെമിനാരി വിദ്യാഭ്യാസത്തിനുശേഷം വൈദിക പദവിയിലേക്ക് ഉയർത്തപ്പെട്ടു. ആ പള്ളിയിൽ നിന്നും വർഷങ്ങൾക്ക് മുമ്പ് പിണങ്ങി പിരിഞ്ഞ് പെന്തക്കോസ്ത് വഭാഗത്തിൽ ചേർന്ന ഒരമ്മച്ചി "കൊച്ചച്ചന് ഒരു ധൂപക്കുറ്റി വാങ്ങിക്കൊടുക്കണമെന്ന്" പറഞ്ഞ്. 300 രൂപ എന്നെ ഏല്പിച്ചു. ഞാനതു വാങ്ങി കൊടുക്കുകയും ചെയ്തു. ആ തുക അമ്മച്ചി എന്നെ ഏല്പിച്ചത് എനിക്കുള്ള വിശ്വാസം കൊണ്ടായിരുന്നോ അതോ ധൂപക്കുറ്റിയിലുള്ള വിശ്വാസം കൊണ്ടായിരുന്നോ!

### സന്ദേഹം - മൂന്ന്

എന്റെ അടുത്ത ഇടവകയിൽ സംസ്ക്കാരത്തിൽ സംബന്ധിച്ചതിനുശേഷം വികാരിയച്ചന്റെ മുറിയിൽ വിശ്രമിക്കുന്ന സമയത്ത് കേട്ടതാണ് അടുത്ത സന്ദേശത്തിനു കാരണം.

ഒരു പെന്തക്കോസ്തു വിശ്വാസി കുട്ടിയുടെ മാമോദീസാ സർട്ടിഫിക്കറ്റിനായി പള്ളിയിൽ വന്നു. രജിസ്റ്റർ നോക്കിയിട്ട് കുട്ടിയുടെ പേരും മറ്റും ലിസ്റ്റിലുണ്ട്. പക്ഷേ പൂർണ്ണമല്ല. പള്ളിയിൽ പ്രശ്നമായി, ചേരിതിരിവായി, വാഗ്‌വാദവുമായി. അച്ചന്റെ ധർമ്മസങ്കടം ഞാൻ കണ്ടു. മാമോദീസായിൽ വിശ്വാസമില്ലാത്തവർ വെറുതെ സമാധാനം നശിപ്പിക്കുന്നതെന്തിന്? കാര്യം കാണാൻ പള്ളിയും പട്ടക്കാരനും വേണം കാര്യം കഴിഞ്ഞാൽ പുരപ്പാട്ട് പാടണോ?

### സന്ദേഹം-നാല്

എന്റെ ഒരകന്ന ബന്ധു ജോർജച്ചായൻ. വല്യ അലമ്പില്ലാത്ത ഒരു പെന്തക്കോസ്ത് വിഭാഗത്തിലെ ആളാണ്. ഈയിടെ കണ്ടപ്പോൾ മകൾ ബി.എസ്.സി. നേഴ്സിംഗ് കഴിഞ്ഞു. കല്യാണാലോചന നടക്കുന്നു. അച്ചന്റെ അറിവിൽ ഇപ്പോൾ സഭയിൽ നിന്നും മാറിയ ആരെങ്കിലും പേർഷ്യാക്കാരുണ്ടെങ്കിൽ പറയണമെന്നു പറഞ്ഞു. കേട്ടപ്പോൾ അല്പം വിഷമം തോന്നിയെങ്കിലും ഞാൻ ചോദിച്ചു 'എന്താണിച്ചായാ അങ്ങനെ ചോദിച്ചത്, നിങ്ങളുടെ വിശ്വാസികളായാൽ പോരേ'?

അച്ചോ ഇപ്പോൾ പോയവരാവുമ്പോൾ പള്ളീലെ മാമോദീസയുമുണ്ട്, ഞങ്ങടെ സ്നാനവുമുണ്ട്. പിന്നെ ഡിസിപ്ലിനും കാണും. രക്ഷയ്ക്കു വേണ്ടത് സഭയുടെ മാമോദീസായെങ്കിൽ അതും മറ്റതാണെങ്കിൽ അതും... എന്തോരു വിശ്വാസം, എന്തോരു ഡിസിപ്ലിൻ!

### സന്ദേഹം - അഞ്ച്

ചിന്നമ്മച്ചി, വയസ്സ് 78. ഇരുപത് വർഷമായി വിധവ. പെൺമക്കൾ അമേരിക്കയിൽ വിശ്വാസികൾ. അമ്മച്ചിയെ അമേരിക്കയ്ക്ക് കൊണ്ടു പോകണം. വിശ്വാസി പെൺമക്കളിലൊരാൾ അമ്മച്ചിയുടെ ജനനസർട്ടിഫിക്കറ്റിനായി വീട്ടിൽ വന്നു. കാര്യം പറഞ്ഞു. അമ്മച്ചിയുടെ ജനനം അമ്മച്ചിയുടെ നാട്ടിലായതിനാൽ മാമോദീസാ രജിസ്റ്ററിൽ കാണുകയില്ല എന്ന സത്യം പറഞ്ഞു മനസ്സിലാക്കി. അവർ പറഞ്ഞു. "ഞങ്ങടെ പാസ്റ്റർമാർ എന്തു വേണമെങ്കിലും എഴുതിത്തരും, അച്ചൻ ഈ നല്ല കാര്യത്തിന് ഉടക്ക് നില്ക്കരുത്" ഞാൻ കൊടുത്തില്ല. പക്ഷെ അമ്മച്ചി ഇപ്പോൾ രണ്ടു പ്രാവശ്യം പോയി വന്നു. മുങ്ങിയില്ല, മുക്കിയുമില്ല മുങ്ങത്തുമില്ല. കാരണം ,അമ്മച്ചി ദൈവവിശ്വാസിയാ. വിശ്വാസിക്ക് ഒരു മാമോദീസായേയുള്ളൂ. ചിന്നമ്മച്ചിക്ക് എന്നോട് പിണക്കവുമില്ല. എന്തും എഴുതിക്കൊടുക്കുന്ന പാസ്റ്ററാണോ എഴുതാതിരുന്ന ഞാനാണോ പാപി? എന്നതാണ് ഇപ്പോൾ എന്റെ സന്ദേഹം.

### സന്ദേഹം-ആറ്

പള്ളിയിലെ സൺഡേസ്ക്കൂൾ തുടങ്ങി എല്ലാ സംഘടനകൾക്കും

സമീപ പ്രദേശങ്ങളിലുള്ള എല്ലാ പ്രാർത്ഥന കൾക്കും നേതൃത്വം നല്കിയിരുന്ന 60 വയസിൽ താഴെ പ്രായമുള്ള ഒരു വനിത. പ്രാർത്ഥനയോടൊപ്പം എൽ.ഐ.സി., പീയർലെസ്, പോസ്റ്റ് ഓഫീസ് സേവിംഗ്സ് തുടങ്ങിയ എല്ലാ സാമ്പത്തിക പദ്ധതികളിലും സജീവം (എന്തെളുപ്പം). ഒരു മകൾ ഉണ്ടായിരുന്നത് പള്ളിക്കാരുടെ സഹായം കൊണ്ട് വിവാഹിതയായി, ബോംബെയിലും പിന്നീട് സകുടുംബം സൗദിയിലും. അവിടെ വച്ച് അവളും കുടുംബവും പെന്തിക്കോസ്തായി. പ്രസവമെടുക്കാൻ അമ്മ സൗദിക്ക്. തിരികെ വന്നപ്പോൾ താലിയുമില്ല മാലയുമില്ല (കമ്മൽ നേരത്തെയില്ലായിരുന്നു). കുടലിൽ ക്യാൻസറുമായി സ്വന്തം ആങ്ങളമാരുടെ ചെലവിൽ വനിത ഇപ്പോൾ വീട്ടിൽ. നല്ലകാലത്ത് രാവിലെ വെട്ടം വീഴുമ്പോൾ മുതൽ പ്രാർത്ഥനാപ്പിരിവും ചിട്ടിപ്പിരിവുമായി വീടുനോക്കാതിരുന്നതിനാൽ ഒന്നുമാകാതെ പോയ ആൺ മക്കൾ രണ്ടുപേരും ബോംബെയിലും, വീട്ടുകാരൻ മുൻതോട്ടം തൊഴിലാളി ഒറ്റയ്ക്കു രോഗിയായി വീട്ടിലും ഗതിയില്ലാതെ അലയുന്നു. ഈയിടെ അയാൾ നെഞ്ചുവേദനയായി രാവിലെ നടന്ന് ആശുപത്രിയിലെത്തി മരിച്ചു. അദ്ദേഹത്തിന്റെ ഭാഷയിൽ പറഞ്ഞാൽ "സ്തോത്രകാഴ്ചയിടാൻ അഞ്ചുരൂപ കയ്യിൽ കിട്ടുമ്പോൾ പള്ളിയിൽ വരുന്ന" ഒരു സാധാരണ വിശ്വാസി. ആവുന്ന കാലത്ത് ആവോളം സഭയിൽ നിന്നാസ്വദിച്ചു ഒടുവിൽ സഭയെ തിരസ്ക്കരിച്ച പ്രാർത്ഥനാ വനിതയോ അതോ ഇല്ലായ്മയിലും ദൈവാശ്രയം കൈവിടാതെ സാധാരണ വിശ്വാസിയോ നല്ലതെന്ന സന്ദേഹം എന്നെ മഥിക്കുന്നു.

**സന്ദേഹം -ഏഴ്**

കുമ്പനാട് കേന്ദ്രമായ സഭയുടെ ഒരു പാസ്റ്ററെ ഈയിടെ കണ്ടു. പരമ്പരാഗത പെന്തക്കോസ്ത് വിഭാഗക്കാരനാണ്. കൂൺപോലെ മുളച്ചു വരുന്നതും ഉടൻ അപ്രത്യക്ഷമാവുന്നതുമായ മേളകളും, ഫയറുകളും, മിനിസ്ട്രീസും ആളുകളുടെ വിശ്വാസ ജീവിതത്തെ താളം തെറ്റിക്കുമ്പോൾ ആശങ്കകളൊന്നുമില്ലാതെ ഉദാഹരണ സഹിതം നല്കിയ വിരണം ഇപ്രകാരണമാണ്.

"അതൊക്കെ ട്യൂട്ടോറിയലുകാരുടെ കാര്യം പോലെയാ. എല്ലാവരും കുട്ടികളെ വീട്ടിൽ പോയി പിടിച്ചും മറ്റും പഠിപ്പിക്കും. പരീക്ഷയുടെ സമയം വരുമ്പോൾ യൂണിവേഴ്സിറ്റികളുമായി ബന്ധപ്പെടും. അവിടുന്നല്ലേ ഡിഗ്രി കിട്ടുന്നത്. അതുപോലെ അവര് ആരെങ്കിലുമൊക്കെ നടന്ന് ചേർക്കും ആവശ്യങ്ങൾ വരുമ്പോൾ ഞങ്ങളെ സമീപിക്കും "അതൊന്നും ആരുടേയും കണ്ട്രോളിലുള്ള കാര്യങ്ങളല്ല" ഇത്തരം വിശ്വാസികളെ പ്പറ്റി പറഞ്ഞുകേൾക്കുന്ന കാര്യങ്ങളെല്ലാം സത്യമാണല്ലേ? കാര്യങ്ങൾ പിടിവിടുന്നോയെന്നാണ് എന്റെ സന്ദേഹം. ■

**മറുമൊഴി**

പ്രൊഫ. ജോൺകുട്ടി പി.

# സഭ കണ്ണ് തുറക്കണം

## സ്ത്രീ ശാക്തീകരണം ഒരു മിഷനായി ഏറ്റെടുക്കുക

മലങ്കരസഭയിലെ സ്ത്രീ പക്ഷ ചിന്തകൾ വായിച്ചു. സഭയുടെ കേന്ദ്രമായ കുടുംബങ്ങളിലും, മുഖ്യമായ സ്ത്രീകളിലും സംഭവിക്കുന്ന വിശ്വാസ ഭ്രംശങ്ങളേപ്പറ്റി സഭാ നേതൃത്വം കാര്യമായി ചിന്തിക്കേണ്ടിയിരിക്കുന്നു.

സ്ത്രീ ശാക്തീകരണം കേട്ട് പരിചയിച്ച പദമാണെങ്കിലും ആധുനിക സഭയിൽ അതിന്റെ പ്രസക്തി കുറഞ്ഞു പോകുന്നു. ഒരു കാലത്ത് ക്രൈസ്തവ സഭയിലെ സ്ത്രീകൾ അനുഭവിച്ചിരുന്ന മതസ്വാതന്ത്ര്യം (ദേവാലയ ദർശനത്തിനും അനുബന്ധ കൂട്ടായ്മകളിലും ഉള്ള പങ്കാളിത്തം) ഇതര മതസ്ഥർക്ക് സ്വപ്നം കാണാൻ കഴിയുന്നതല്ലായിരുന്നു. എന്നാൽ ഇന്ന് സ്ഥിതി മാറിയിരിക്കുന്നു. സ്ത്രീ ശാക്തീകരണത്തിന്റെ നവീനാശയങ്ങളിലൂടെ കേരളത്തിലെ ഒട്ടുമിക്ക സമുദായങ്ങളും വിപ്ലവകരമായ മുന്നേറ്റത്തിലാണ്. ഓർത്തഡോക്സ് സഭ ഈ മേഖലയിൽ നൂതനമായ ഒരു ചുവട് പോലും മുന്നോട്ട് വച്ചിട്ടില്ല എന്നും ഓർമിപ്പിക്കട്ടെ!

ആഗോള തലത്തിൽ മൈക്രോ ഫൈനാൻസിങ്ങിലൂടെ വികസനത്തിന്റെ ഒരു പുതിയ ചക്രവാളം രൂപപ്പെട്ടു കവിഞ്ഞു. സമൂഹത്തിലെ പിന്നോക്ക വിഭാഗക്കാരുടെ ഉന്നമനം ആണ് ലക്ഷ്യം ഇടുന്നതെങ്കിലും സമൂഹത്തിലേ ശരാശരിക്കാരും ഇതിൽ പങ്കാളികളാവുന്നുണ്ട്. മൈക്രോ ഫൈനാൻസിങ്ങിന് നടന്നുകയരാൻ പരവതാനി ഒരുക്കുകയാണ് ലോകത്തിലെ മിക്ക ബാങ്കുകളും. സാമ്പത്തിക സഹായം നൽകി സഭാംഗങ്ങളേ പരിപോഷിപ്പിക്കാൻ കഴിയാത്തയിടത്ത് ഉചിതമായ നേതൃത്വം നൽകി ഈ മേഖലയിൽ ഇടവകകളേ നയിക്കാവുന്നതാണ്. (ദാരിദ്ര്യവും പട്ടിണിയും, ഇതര വിഭാഗങ്ങളിലേക്ക് ചേക്കേറുവാൻ വിശ്വാസികളെ പ്രേരിപ്പിക്കുന്നു എന്നതും വാസ്തവമല്ലേ?)

മൈക്രോ ഫൈനാൻസിങ്ങിലും സ്ത്രീ ശാക്തീകരണത്തിലും സഭ ഉടനടി പ്രവേശിച്ചെങ്കിലേ മതിയാകൂ. ഇതുവഴി ഗവൺമെന്റിന്റെ ആനുകൂല്യങ്ങളും ബാങ്കിന്റെ വായ്പാ സൗകര്യങ്ങളും മറ്റു സംഘടനകളുടെ സഹായങ്ങളും ലഭ്യമാക്കാം. ജീവിത നിലവാരം മെച്ചപ്പെടുത്തുക എന്നത് ഒരു ചെറിയ കാര്യം അല്ലല്ലോ. "ഈ സമയത്താണ് നാം മിണ്ടാതെ ഇരുന്നാൽ" സഭയിലെ സ്ത്രീ ജനങ്ങൾ പ്രത്യേകിച്ചും താഴേക്കിടയിലുള്ളവർ ബഹുദൂരം പിൻതള്ളപ്പെടും എന്നുള്ളതും, അപഭ്രംശത്തിന് ഇരയാകുമെന്നുള്ളതും മറക്കരുത്.

സഭ മുൻകൈ എടുത്ത് ചെയ്യേണ്ടവ

1) ഇടവകയിലെ സ്ത്രീകളുടെ സ്ഥിതി വിവരകണക്ക് അത്യാവശ്യമായി എടുക്കുക.

2) ഇടവകകളിൽ പരമാവധി 20 പേരെ വീതമുള്ള സ്ത്രീ സംഘങ്ങൾ രൂപീകരിക്കുക. ▶

മറുമൊഴി

തോമസ് പി. ജോൺ

# കടലിനക്കരെ പോണോരെ, പോയ് വരുമ്പോൾ... വളകൾ കളയരുതേ...

ജോലി ചെയ്യുന്ന സ്ഥാപനങ്ങളിലെ ഉന്നത അധികാരികൾ 'ഉണർവ്വിന്റെ' വക്താക്കളാകുമ്പോൾ അവരുടെ സമ്മർദ്ദങ്ങൾക്ക് വഴങ്ങേണ്ടി വരുന്ന അവസ്ഥ...

വിദേശ രാജ്യങ്ങളിൽ ജോലി ചെയ്യുന്ന വിശ്വാസികൾ നവീകരണ വലയിൽ അകപ്പെടുന്നതെങ്ങനെ. ഒരു മറുനാടൻ സഭാസ്നേഹിയുടെ മറുമൊഴി.

ഗൾഫ് രാജ്യങ്ങളിൽ, സൗദിഅറേബ്യ ഒഴികെയുള്ള സ്ഥലങ്ങളിൽ നമ്മുടെ പള്ളികൾ ഉണ്ടെങ്കിൽ തന്നെയും ഏകീകൃതമായി സഭാ മക്കളെ വിശ്വാസത്തിൽ ഉറപ്പിച്ചു നിൽക്കുന്നതിനനുയോജ്യമായ സംവിധാനങ്ങൾ അപര്യാപ്തമാണെന്നുള്ള വസ്തുത നിർദ്ദേശിച്ചിട്ടു കാര്യമില്ല. സൗദി അറേബ്യയെ സംബന്ധിച്ചടത്തോളം ഭരണാധികാരികളുടെ ശക്തമായ എതിർപ്പുകളുടെ മദ്ധ്യത്തിലും ഉണർവ് സഭകളുടെ ബാഹുല്യത്തിലും 'ഓർത്തഡോക്സ് സഭാ' വിശ്വാസികൾ പിടിച്ചുനിൽക്കുന്നതിനായി പാടുപെടുന്നു. സൗദി അറേബ്യയുടെ കിഴക്കൻ പ്രദേശങ്ങളിൽ പ്രവർത്തിക്കുന്ന "മരുഭൂമിയിലെ നീരുറവ (STOC) പോലുള്ള പ്രസ്ഥാനങ്ങളിൽക്കൂടി ചില മിന്നലാട്ടങ്ങൾ ദർശിക്കാമെന്നതല്ലാതെ, മറ്റു ഏകീകരിക്കപ്പെട്ട മാർഗ്ഗങ്ങളിലൂടെ വിശ്വാസികളുടെ "മുങ്ങലുകൾ" തടയാനുള്ള സമൂഹങ്ങൾ എണ്ണത്തിൽ കുറവാണെന്ന് തന്നെ പറയാം. ഇവിടെ ധാരാളം പേർ ഉണർവ് സഭകളുടെ വിശ്വാസ വിപരീതങ്ങളുടെ അടിപ്പെട്ടവരായി മാറുകയാണ്. അതിനെ പ്രതിരോധിക്കുവാൻ തക്ക സംവിധാനങ്ങളെക്കുറിച്ച് ശക്തമായി ആലോചിക്കേണ്ട സമയം അതിക്രമിച്ചിരിക്കുകയാണ്. എന്തുകൊണ്ട് നമ്മുടെ വിശ്വാസത്തെ പരിത്യജിച്ച് പുതിയ വിശ്വാസങ്ങളിലേക്ക് ചേക്കേറുന്നു എന്നതിനെ വസ്തുനിഷ്ഠമായി അപഗ്രഥനം ചെയ്യുമ്പോൾ ധാരാളം ഘടകങ്ങൾ അതുമായി ബന്ധപ്പെട്ടു കിടക്കുന്നതായി കാണാം. സത്യവിശ്വാസത്തിലും, പൈതൃകത്തിലും അടിയുറച്ചു കഴിയുന്നുവെന്നു കരുതുന്ന ഒരു ശരാശരി വിശ്വാസിയെ വിവിധങ്ങളായ പ്രലോഭനങ്ങളിലൂടെ തന്നെ കെണിയിൽ വീഴ്ത്തുന്ന ഉണർവ്വ് സംഘങ്ങളുടെ പ്രവർത്തനങ്ങൾക്ക് ശക്തമായ മറുമരുന്ന് നൽകുന്നതിനുള്ള, സമർപ്പണബോധമുള്ള ഒരു ആത്മീയ നേതൃത്വത്തിന്റെ അഭാവം ഇവിടെ പ്രകടമാണ്.

പലപ്പോഴും "എക്യുമെനിക്കൽ പ്രസ്ഥാന"മെന്ന ലേബലിൽ ഈ ഗ്രൂപ്പുകൾ പ്രവർത്തിക്കുന്നത്, ഓർത്തഡോക്സ് പൈതൃകം അവകാശപ്പെടു

---

(ഇതിനേ കുടുംബശ്രീ മിഷനുമായി ബന്ധിപ്പിക്കാവുന്നതാണ്)

3) Thrift വായ്പാ (ലഘുസമ്പാദ്യം) രീതി: ഓരോ സംഘങ്ങളിലും വായ്പ ഏർപ്പെടുത്തുക.

4) പ്രാദേശിക വിഭവങ്ങൾക്കും വിപണികൾക്കും അനുസൃതമായ വരുമാനദായക പ്രവർത്തനങ്ങൾ നടത്തുന്നതിന് ആവശ്യമായ ബോധനവും പ്രോൽസാഹനവും നൽകുക.

5) സംഘങ്ങളുടെ ചെറു സംരഭങ്ങൾക്കാവശ്യമായ കൈത്താങ്ങലുകൾ നൽകുന്നതിന് ഇടവക ജനങ്ങളെ പ്രേരിപ്പിക്കുക.

6) ഇടവക, ഡിസ്ട്രിക്ട്, ഭദ്രാസനം, മേഖല എന്നീ തലത്തിൽ ഈ മിഷൻ വളർത്തുക.

7) ആനുകാലിക പ്രാധാന്യം ഉള്ള വിഷയങ്ങൾ (വ്യക്തിത്വ വികസനം പോലുള്ളവ) ഇതിലുൾപ്പെടുത്തി പഠിപ്പിക്കുക.

8) വിശ്വാസ പാഠങ്ങൾ (കൂദാശകൾ, ദിവ്യബോധനം) പോലുള്ളവ ഈ കൂട്ടായ്മയിൽ ചർച്ചചെയ്തു പഠിക്കാവുന്നതാണ്.

മർത്തമറിയം സമാജത്തെ അവഗണിച്ചുകൊണ്ടല്ല ഈ കുറിപ്പ് എഴുതുന്നത്. അതിശീഘ്രം വളരുന്ന ഈ ലോകത്തിൽ നമ്മുടെ സഭയിലെ സാധാരണക്കാരായ വനീതകൾക്ക് വേണ്ടത്, കഞ്ഞിക്കുഴിയിലെ ഷോപ്പിംഗ് കോംപ്ലക്സോ, വിശുദ്ധ നാട്ടിലേ തീർത്ഥയാത്രയോ അല്ല. അതും നടക്കട്ടേ, പക്ഷേ ഇത് അവഗണിക്കരുത്. മലങ്കരസഭാ മാസിക പോലൊരു ജനകീയ സഭാ പ്രസിദ്ധീകരണത്തിന് ഈ കാര്യത്തിൽ ഒട്ടേറെ ചെയ്യാനാകും. നേതൃത്വം തന്നെ കൊടുക്കാനാകും എന്നാണ് . എന്റെ വിശ്വാസവും പ്രാർത്ഥനയും.

*(കേരളാ സർവകലാശാലയിൽ കേരളത്തിലെ കുടുംബശ്രീ പ്രവർത്തനങ്ങളെ സംബന്ധിച്ച ഗവേഷണം നടത്തുകയാണ് ലേഖകൻ. കൊട്ടാരക്കര എസ്. ജി. കോളജ് അധ്യാപകൻ ആണ്)* ■

ന്നവർ നേതൃത്വം നൽകുന്നതായ സംഘടനകൾ അഥവാ പ്രസ്ഥാനങ്ങളിൽ നിന്നു കൂട്ടമായ ഒരു "മുങ്ങൽ" ഉണർവ്വ് സഭയിലേക്ക് ഉണ്ടാവുന്നുണ്ട് "എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ മറപിടിച്ച് സഭാവിശ്വാസ പ്രകാരമുള്ള ആരാധനകളെ വെട്ടിമുറിച്ച് അവരുമായ താദാത്മ്യം പ്രാപിക്കുന്ന അവസ്ഥ അതിൽ കടന്നു പോകുന്ന ഓർത്തഡോക്സ് വിശ്വാസിക്ക് നേരിടേണ്ടി വരുന്നു. ഈ ആരാധനകളിലൂടെ തങ്ങളുടെ അടിസ്ഥാനപരമായി വിശ്വാസ സത്യങ്ങൾ പോലും ഹനിക്കപ്പെടുന്നു എന്ന് മനസ്സിലാക്കാതെയാണ് അവർ അതിൽ സജീവരാകുന്നത്. കാലക്രമേണ ഇവിടെ വിശ്വാസ പ്രസംഗങ്ങൾ, പഠനങ്ങൾ എന്നിവയ്ക്ക് നേതൃത്വം നൽകുവാൻ സഹോദരന്മാർ എത്തുന്നതോടെ ചിത്രത്തിന്റെ ക്യാൻവാസ് മാറുന്നതായി കാണാം. വളരെ വിദഗ്ദമായ ഒരു കബളിപ്പിക്കലിലൂടെ ദുർബ്ബലരുടെ നിമിഷങ്ങളെ മുതലെടുത്ത് ഒരു പുതിയ ക്രിസ്തീയ വിശ്വാസം വിപണിയിലെത്തിക്കുകയാണ് ഈ ഉണർവ്വ് മാർക്കറ്റിംഗ് ഉദ്യഗസ്ഥരുടെ ധർമ്മം. അവർ അത് ഭംഗിയായി സാധാരണ ഓർത്തഡോക്സുകാരന്റെ മനോവികാരങ്ങളെ ചൂഷണം ചെയ്ത് നേടുകയും ചെയ്യുന്നു.

ഓർത്തഡോക്സ് സഭയുടെ ഒരു പ്രമുഖ ഇടവകയിലെ ട്രസ്റ്റിയായിരുന്ന വ്യക്തിയുടെ മകനും, നാട്ടിൽ പള്ളിയുടെ എല്ലാ അത്മീയ പ്രവർത്തനങ്ങളിലും സജീവ പ്രവർത്തകനുമായിരുന്ന യുവാവ്, ഈ ദേശത്ത് കടന്നുവന്നപ്പോൾ തന്റെ സഹപ്രവർത്തകരേയും, സുഹൃത്തുക്കളേയും ഒന്നിച്ചു കൂട്ടി ഓർത്തഡോക്സ് ആരാധന നടത്തുകയും, തുടർന്നു "എക്യുമെനിക്കൽ സ്വരം" കൂടുതലായി കടന്നുവന്നപ്പോൾ സൗകര്യപ്രദമായി വി. കന്യകമറിയാമിനേയും, വിശുദ്ധന്മാരേയും, വാങ്ങിപ്പോയവരേയുമൊക്കെ അപ്രത്യക്ഷരാക്കുകയും പകരം ഈ ലോകത്തിലെ ധാരാളം "സാക്ഷികളുടെ സമൂഹം" ഇടം നേടുകയും ചെയ്തു. കാലക്രമേണ സഭാ വിശ്വാസവും വേദപുസ്തകവും പഠിപ്പിക്കുന്നതിനായി നാട്ടിൽ നിന്നും കടന്നുവന്ന സഹോദരന്മാർ ആ വ്യക്തിയുടെ കുടുംബത്തെയടക്കം വീണ്ടും ഒരു "സത്യമുങ്ങലിന് വിധേയരാക്കിയതായും ഈ ലേഖകന് നേരിട്ടറിയാവുന്ന കാര്യമാണ്. വളരെയധികം ആത്മാർത്ഥമായി പുരോഗതി പ്രാപിച്ചവർ എന്നു നാം കരുതുന്ന പലരുടേയും വിശ്വാസ സ്നാനങ്ങൾ കേവലം ഭൗതീകനന്മകളിലും നേട്ടങ്ങളിലും മാത്രമായി ഒതുങ്ങുന്നതും ഒരു കാഴ്ചയാണ്."

ഏതിനേയും... പുതുമയോടും പുരോഗമനപരമായും കാണുന്ന ഇന്നത്തെ തലമുറയുടെ ഭാവവും ഈ ഒഴുക്കിന് ആക്കം കൂട്ടുന്നു. മരുഭൂമിയിൽ സഭയുടെ താപസവൃതന്മാർ പരിശുദ്ധാത്മ നിസ്വനത്തിൽ എഴുതിയ പ്രാർത്ഥനകളുടെ അർത്ഥവും ഭാവവും ഉൾക്കൊള്ളാതെ.. സ്വയം പ്രേരിത പ്രാർത്ഥനയെന്ന സ്വയത്തിന്റെ പ്രാർത്ഥനാ വാക്ധോരണികളിലൂടെ ഒരുവന്റെ ക്രിസ്തീയ വ്യക്തിത്വത്തെപ്പോലും ചോദ്യം ചെയ്യുന്ന പ്രാർത്ഥനകളിലേക്ക് തല കുനിക്കുന്ന അവസ്ഥ ഇന്നിന്റെ തലമുറയ്ക്ക് സ്വീകാര്യമാണ്. ഉണർവ് പ്രയോഗങ്ങളിൽ പങ്കെടുക്കുന്ന പലരും പറയാറുണ്ട് "എന്റെ, ചെറുപ്പത്തിൽ ഞാൻ പള്ളിയിൽ പോകുമായിരുന്നു എങ്കിലും ആരാധന എന്നുള്ളത് ഈ ഉണർവ്വിന്റെ യോഗത്തിലൂടെയാണ് എനിക്ക് മനസ്സിലാക്കിയത്" എന്ന്. യഥാർത്ഥ വിശ്വാസം എന്ന സ്വത്വം തന്നെ ഇല്ലാത്ത ഇക്കൂട്ടർ നാളെ ഇത് വിട്ട് മറ്റൊന്നിലേക്കും ചേക്കേറും, സംശയമില്ല. ആരാധന അനുഭവഭേദ്യമാക്കുന്നതിനുള്ള പക്വത നേടുകയെന്നത് അവരവരുടെ ധർമ്മമാണല്ലോ.

മറ്റൊരു കൂട്ടർക്ക് സംഭവിക്കുന്നത്, അവർ ജോലി ചെയ്യുന്ന സ്ഥാപനങ്ങളിലെ ഉന്നത അധികാരികൾ "ഉണർവ്വിന്റെ വക്താക്കളാകുമ്പോൾ അവരുടെ സമ്മർദ്ദങ്ങൾക്ക് വഴങ്ങേണ്ടി വരുന്ന അവസ്ഥയാണ്. ഉണർവ്വിന്റെ അനുസരണയുള്ള കുഞ്ഞാട് ആയില്ലായെങ്കിൽ ഉപജീവനത്തിന് തന്നെ ഭീഷണിയാകുമ്പോൾ നിസ്സഹായവസ്ഥ മൂലം ചെറുത്തു നില്പ് സാധ്യമല്ലാതെ വരുന്നു. ജോലിയില്ലാതെ തിരികെ നാട്ടിൽ മടങ്ങി വന്നാൽ ജോലി നൽകാൻ സഭയ്ക്കാവില്ലല്ലോ" അതുപോലെ നാട്ടിൽ അവധിയ്ക്കായി കടന്നുവരുന്ന ശരാശരി ഗൾഫ് ഓർത്തഡോക്സ്കാരനേയും മറ്റു വിദേശ രാജ്യങ്ങളിൽ ജോലി ചെയ്യുന്നവരുമായി താരതമ്യം ചെയ്ത് വലിയ പരിവുകാരുടെ പട്ടികയിൽ ഉൾപ്പെടുത്തുന്നത് ചില ഇടവകകളിൽ സാധാരണയാണ്. ഗൾഫിലെ സാധാരണക്കാരനെ സംബന്ധിച്ചിടത്തോളം സഭ അവനിൽ ഭാരത്തിന്റെ നുകം വലിച്ചു വയ്ക്കുന്നുവെന്നതിനപ്പുറം ആത്മീകമായ സന്തോഷം നൽകുന്നില്ലായെന്ന് ചിന്തിച്ചു പോകുന്നതിൽ തെറ്റില്ല. സമൂഹത്തിന്റെ വിപത്തുകളും ഈ ഒഴുക്കിന് വേഗത നൽകുന്നുണ്ട്. വിവാഹപ്രായത്തിൽ നിൽക്കുന്ന മകൾക്ക്,സ്ത്രീധനം ആവശ്യമില്ലാതെ, ദൈവവിശ്വാസവും, ഭയവുമുള്ള മദ്യപാനം തുടങ്ങിയ ശീലങ്ങൾ ഇല്ലാത്തതുമായ ഒരു യുവാവിനെ ലഭിക്കണമെന്നുള്ളത് ഏത് പിതാവും ആഗ്രഹിക്കുമ്പോൾ ആ സൽഗുണങ്ങളുള്ള "ഉണർവ്വ് സഹോദരന്മാർ" ധാരാളം രംഗത്ത് വരുന്നു. നല്ല ജോലി വാഗ്ദാനങ്ങൾ നൽകി ജോലി തേടി അലയുന്ന ക്രിസ്തീയ ചെറുപ്പക്കാരെ തങ്ങളുടെ വിശ്വാസത്തിലേക്ക് ആനയിക്കുന്നവരും ധാരാളം.

ഇതൊക്കെ ഭൗതീക നേട്ടങ്ങളുടെ പിറകെ പോകുന്നവരുടെ കഥയെന്ന് കരുതി തള്ളിയാൽ, ഈ ദേശത്ത് തൊഴിൽതേടി വരുന്ന എല്ലാവരും ഭൗതീക നേട്ടങ്ങൾ മാത്രം ആഗ്രഹിച്ചു കടന്നു വരുന്നവരാണെന്ന സത്യം ഓർക്കേണ്ടതുണ്ട്.

ധനമുള്ളവർക്ക് ഇതൊന്നും വലിയ പ്രശ്നമാകുന്നില്ലന്നാണ് സത്യം അവർക്ക് ഭക്തിയും, സത്യവിശ്വാസവും ഒക്കെ നാണയത്തിന്റെ മറുവശമായി കൊണ്ടുനടക്കാൻ കഴിയുന്ന അവസ്ഥ ഇവിടെയുണ്ട്. എന്നാൽ സാധാരണക്കാരുടെ കഥ വളരെ വിഭിന്നമാണ്. ക്യാമ്പുകളിലും, ഏകാന്തതയിലും കഴിയുന്നവരിലേക്ക് ആശ്വാസത്തിന്റെ, സ്നേഹത്തിന്റെ നിശ്വസനം പകരുവാൻ ഒരു ശക്തമായ സംവിധാനം ഉണ്ടെങ്കിൽ മാത്രമേ നമ്മുടെ വിശ്വാസം ഈ ദേശത്ത് പരിശീലിക്കപ്പെടുന്നതിന് സാധിക്കുകയുള്ളു. അതിന് ആത്മാർത്ഥയുള്ളൊരു അത്മായ നേതൃത്വ നിരതന്നെ ഉണ്ടാവണം. സൗദി അറേബ്യ പോലുള്ള പ്രദേശങ്ങളിൽ പ്രവർത്തിക്കുന്ന പ്രസ്ഥാനങ്ങൾക്ക് (മരുഭൂമിയിലെ നീരുറവ) സഭ ശക്തമായ ആത്മിക പിന്തുണ നൽകണം. മറ്റു ഗൾഫ് നാടുകളിൽ കടന്നുവരുന്ന

വൈദികർ തങ്ങളുടെ കടമകൾ ഭംഗിയായി നിർവഹിക്കുന്നുണ്ടോയെന്ന് ഉറപ്പു വരുത്തണം. വൈദികരെ നിയമിക്കുമ്പോൾ ഓരോ വൈദികരും "രക്ഷപെടുന്നതിനുള്ള" ചാൻസ് നൽകുന്നതാകാതെ വിശ്വാസികൾ ആത്മികമായി രക്ഷപ്രാപിക്കുന്നതിനുള്ള ശുശ്രൂഷകളും ചെയ്യുന്നവരാക്കിത്തീർക്കണം. അല്ലെങ്കിൽ ഈ ഉണർവ്വിന്റെ കുലംകുത്തിയെഴുത്തിൽ എല്ലാം ഒലിച്ചുപോകുന്നതിനുള്ള സാധ്യത വിരളമല്ല. നഷ്ടപ്പെട്ടുപോകുന്ന വിശുദ്ധി, പൈതൃകം എന്നിവ വീണ്ടെടുക്കുന്നതിന് വിശുദ്ധന്മാർ സഭയിൽ ഉടലെടുക്കണം. സഭാതർക്കത്തിന്റെ പേരിൽ അനേകം പേർ മലക്കം മറിഞ്ഞു പോകുന്നത് സഭ കാണണം. നാട്ടിൽ നടക്കുന്ന ഓരോ സഭാതർക്കത്തിന്റേയും പ്രതിധ്വനി ഇവിടെ ഗൾഫ് രാജ്യങ്ങളിലും ഉണ്ടാവുന്നു. സ്ക്കൂൾ, കോളേജ് വിദ്യാഭ്യാസത്തിന് തങ്ങളുടെ സഭയുടെ സ്ഥാപനങ്ങളിൽ വൻകോഴ നൽകേണ്ടിവരുന്നതും ശരാശരി ഗൾഫുകാരനെ നിരാശപ്പെടുത്തുന്നു. ഒരു വിശുദ്ധ സമൂഹത്തിന്റെ ആവിർഭാവത്തിനായി നമുക്ക് പ്രാർത്ഥനയോടെ കാത്തിരിക്കാം. ഉണർവ്വിന്റെ വലിയ സമൂഹത്തെ നോക്കി പകച്ചു നിൽക്കുന്നവരായി വിശ്വാസികൾ മാറുമ്പോൾ സഭ നേരിടാൻ വിശുദ്ധിയോടുകൂടി ഒരുങ്ങിയെ മതിയാവൂ.

*(ലേഖകൻ മരുഭൂമിയിലെ നീരുറവയുടെ മുൻ ജനറൽ സെക്രട്ടറി ആണ്, സൗദിഅറേബ്യയിൽ ജോലി ചെയ്യുന്നു.)*

കവിത

# നമ്മുടെ സഭയിൽ ഒരുമയിൽ വാഴാം

**ഫാ. മാത്യൂസ് വാഴക്കുന്നം, സുൽത്താൻ ബത്തേരി**

സഭതന്നെ നമ്മുടെ മാതാവു സ്നേഹിതാ, സഭയെ നാം മാനിയ്ക്കയെന്നും
ക്രിസ്തുവിന്നേകയാം മണവാട്ടിയല്ലയോ, സഭയാകുമമ്മയതോർക്കൂ
അമ്മയ്ക്കുമക്കളായ് നമ്മൾപ്പുലരുവാൻ, ദൈവമിച്ഛിക്കുന്നുവെങ്കിൽ
തൻഹിതത്തിന്നനുരൂപരായ് നമ്മളും, വാഴുകവേണമിഹത്തിൽ
മുന്തിരിവള്ളിയിൽ ശാഖകളൊത്തൊരു, നൽച്ചെടിയായി വളർന്നാൽ
മാധുര്യമേറും ഫലങ്ങളെ നല്കുവാൻ, സാധ്യമാകുന്നതുപോലെ
നമ്മളിലുള്ളതാമൊത്തൊരുമയ്ക്കഹോ, എത്രയാം നേട്ടങ്ങളുണ്ടാം
സഭയൊരു വൻവൃക്ഷമാകുമീ നമ്മളോ ബലമുള്ള ശാഖകളാകും
കാണാതെപോയോരജത്തെച്ചുമലതിൽ, ഏറ്റുന്ന നാഥനെയോർക്കൂ
അന്യരായകലുന്നോരംഗങ്ങളെ നാം, പിന്നാലെ ചെന്നുവിളിയ്ക്കൂ
എല്ലാരുമൊത്തങ്ങിരിയ്ക്കുന്ന വീടുപോൽ, നന്മയിലാകണം നമ്മൾ
ഐകമത്യത്താലുളവായിടുന്നൊരു, സത്ബലം നമ്മൾക്കു വേണം
മാതൃസഭയ്ക്കെന്നു മുത്തമജാതരായ്, നമ്മൾപ്പുലരുകവേണം.
പരിശുദ്ധ പരുമലത്തിരുമേനി ചൊന്നതാം, സത്തോപദേശം സ്മരിക്കൂ
സഭയേ പ്രതി സഹിച്ചീടുന്ന കഷ്ടത, മേന്മ വരുത്തുമെന്നത്രേ.
ഇന്നോരിടവകതന്നിലുള്ളോർ പോലും, സ്നേഹത്തിൽ വാണൊന്നുകണ്ടാൽ
ആയതു ഭാഗ്യമെന്നത്രേമുതിർന്നവർ, ചൊല്ലുന്ന വാക്കു നാം കേൾപ്പൂ
പല പല സഭകൾ മുളയ്ക്കുന്നു പലരും, അതിലൊക്കെയംഗമാകുന്നു
ഒരു സഭയതിലുള്ള വിശ്വാസമെന്നതാം, പൈതൃകം വിട്ടുപോകുന്നു
ഒരു വീട്ടിലൊന്നായിരുന്നു പ്രാർത്ഥിക്കുവാൻ, കഴിയാത്തകലികാലമല്ലോ.
ഒരു വീട്ടിൽത്തന്നേ പലസഭയാകുകിൽ, ഒന്നിച്ചു പ്രാർത്ഥിപ്പാനാകാ.
നമ്മുടെ സഭയിൽ നിലകൊണ്ടൊരുമയിൽ, ദൈവത്തെ വാഴ്ത്തിപ്പുകഴ്ത്താം
അമ്മയുമപ്പനുമോരോയിടങ്ങളിൽ, മക്കളുമങ്ങനെ തന്നേ
അത്തരമാകുമവസ്ഥയുണ്ടാകാതെ ,സഭയിലുറച്ചങ്ങു നിൽക്കാം.
ഒരുമിച്ചു പ്രാർത്ഥിക്കുമോരോകുടുംബവും, ഒരുമിച്ചു നിലനിന്നിടുന്നു
അങ്ങനെയുള്ള കുടുംബങ്ങളായി നാം, മാതൃസഭയിൽപ്പുലരാം.

വിവരണം

# എത്യോപ്യ സഭയുടെ സഹസ്രാബ്ദ ജൂബിലി ആഘോഷം

പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ
(ശ്രേഷ്ഠ നിയുക്ത കാതോലിക്കാ)

എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ രണ്ടാം സഹസ്രാബ്ദ ജൂബിലി ആഘോഷങ്ങൾ കഴിഞ്ഞ സെപ്റ്റംബർ 27-ന് സമുചിതമായി കൊണ്ടാടി. എത്യോപ്യയുടെ വിവിധ ഭാഗങ്ങളിൽ നിന്നായി ഇരുപത്തഞ്ചു ലക്ഷത്തിലധികം ആളുകൾ തലസ്ഥാന നഗരമായ ആഡിസ് അബാബയിൽ ഒരുമിച്ചുകൂടി. ലോകത്തിലെ വിവിധ രാജ്യങ്ങളെയും സഭകളെയും പ്രതിനിധീകരിച്ചുകൊണ്ട് ധാരാളം വിദേശ പ്രതിനിധികൾ ആഘോഷങ്ങളിൽ പങ്കുകൊണ്ടു. മലങ്കരസഭയിൽ നിന്നും പ. കാതോലിക്കാബാവാ തിരുമനസ്സിനുവേണ്ടി ബലഹീനനായ ഞാനും ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ അഭിവന്ദ്യ തോമസ് മാർ അത്താനാസ്യോസ് തിരുമേനിയും മുംബൈ ഭദ്രാസനത്തിന്റെ അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ കൂറിലോസ് തിരുമേനിയും ആഘോഷങ്ങളിൽ പങ്കെടുത്തു.

അംഗസംഖ്യയിൽ ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ ഒന്നാമതും ബൈസന്റയിൻ സഭകൾ കൂടി ഉൾപ്പെട്ട പൗരസ്ത്യ സഭകളിൽ രണ്ടാമതുമാണ് എത്യോപ്യൻ സഭയുടെ സ്ഥാനം. പൗരസ്ത്യ സഭകളുടെ കൂട്ടത്തിൽ റഷ്യൻ സഭയാണ് അംഗബലത്തിൽ ഒന്നാമത് നിൽക്കുന്നത്. ലഭ്യമായ രേഖകളുടെ അടിസ്ഥാനത്തിൽ ക്രൈസ്തവസഭയുടെ ആരംഭത്തിന് മുമ്പ് എത്യോപ്യൻ ജനതയിൽ ഭൂരിഭാഗവും യഹൂദമതവിശ്വാസികൾ ആയിരുന്നു എന്നാണ് പറയപ്പെടുന്നത്. ശലോമോൻ രാജാവിന്റെ കാലത്ത് ശേബായിലെ രാജ്ഞി യെരുശലേം സന്ദർശിച്ചുവെന്നും രാജ്ഞിയിൽ ശലോമോനുണ്ടായ മകനായ മെൻലക് ഒന്നാമൻ യരുശലേം ദേവാലയത്തിൽ പ്രതിഷ്ഠിച്ചിരുന്ന സമാഗമനകൂടാരം (താബോത്ത്) എത്യോപ്യയിലേക്കു കൊണ്ടു വന്ന് അവിടെ ആക്സുമിൽ (Aksum) സ്ഥാപിച്ചുവെന്നുള്ള സജീവപാരമ്പര്യം എത്യോപ്യയിലെ യഹൂദമത സാന്നിദ്ധ്യം ഉറപ്പിക്കുന്നു.

ആഫ്രിക്കയുടെ കിഴക്കേ മുനമ്പിൽ സ്ഥിതിചെയ്യുന്ന എത്യോപ്യയിൽ അപ്പോസ്തോലിക കാലത്തു തന്നെ ക്രൈസ്തവസഭ ആരംഭിച്ചുവെന്നാണ് പൊതുവെ വിശ്വസിക്കുന്നത്. അപ്പോ. പ്രവൃത്തികൾ 8:26-40-ൽ രേഖപ്പെടുത്തിയിരിക്കുന്ന എത്യോപ്യൻ ഷണ്ഡനെയും വി. മത്തായി ശ്ലീഹായെയും തോമസ്, നഥാനിയേൽ തുടങ്ങി മറ്റ് അപ്പോസ്തോലന്മാരെയും എത്യോപ്യൻ സഭയുടെ ആരംഭവുമായി ബന്ധപ്പെടുത്തിയിട്ടുണ്ട്. നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന St. Frumentius (അബ്ബാ സലാമ) യുടെ കാലത്താണ് എത്യോപ്യയിലെ സഭ ഒരു ദേശീയ സഭയായി പ്രഖ്യാപിക്കപ്പെട്ടു വളരാൻ തുടങ്ങിയത്. അബ്ബാ സലാമയ്ക്കു ശേഷം, കൽക്കദൂന്യാ സുന്നഹദോസിലുണ്ടായ (A.D. 451) പ്രശ്നങ്ങളെ തുടർന്ന് സത്യവിശ്വാസ സംരക്ഷകരായ ഒമ്പതു വിശുദ്ധർ (Nine saints) എത്യോപ്യയിലേക്ക് റോമാ സാമ്രാജ്യത്തിന്റെ കിഴക്കുള്ള വിവിധ ഭാഗങ്ങളിൽ നിന്നായി വന്നത് എത്യോപ്യൻ സഭയുടെ ധന്യതയ്ക്കും സംസ്കാരത്തിന്റെ നല്ല വളർച്ചയ്ക്കും കാരണമായി. ഒമ്പതു വിശുദ്ധരുടെ ശിഷ്യനായ വി. യാരേദാണ് എത്യോപ്യൻ സംഗീതത്തിന്റെയും ആരാധനാ കലയുടെയും ശില്പിയായി അറിയപ്പെടുന്നത്.

അബ്ബാസലാമയ്ക്കു ശേഷം എ.ഡി. 1951 വരെ അലക്സാന്ത്രിയൻ സഭയായ കോപ്റ്റിക് സഭയിൽ നിന്നാണ് എത്യോപ്യയിലേക്ക് എപ്പി

ആഫ്രിക്കയുടെ കിഴക്കേ മുനമ്പിൽ സ്ഥിതിചെയ്യുന്ന എത്യോപ്യയിൽ അപ്പോസ്തോലിക കാലത്തു തന്നെ ക്രൈസ്തവസഭ ആരംഭിച്ചുവെന്നാണ് പൊതുവെ വിശ്വസിക്കുന്നത്. അപ്പോ. പ്രവൃത്തികൾ 8:26-40-ൽ രേഖപ്പെടുത്തിയിരിക്കുന്ന എത്യോപ്യൻ ഷണ്ഡനെയും വി. മത്തായി ശ്ലീഹായെയും തോമസ്, നഥാനിയേൽ തുടങ്ങി മറ്റ് അപ്പോസ്തോലന്മാരെയും എത്യോപ്യൻ സഭയുടെ ആരംഭവുമായി ബന്ധപ്പെടുത്തിയിട്ടുണ്ട്.

സ്ക്കോപ്പാമാർ വന്നുകൊണ്ടിരുന്നത്. എത്യോപ്യയിൽ നിന്നുള്ള ആരും തന്നെ ഈ നീണ്ട കാലയളവിൽ എപ്പിസ്ക്കോപ്പൽ സ്ഥാനത്തേക്കു ഉയർത്തപ്പെട്ടില്ല. ഇത് എത്യോപ്യൻ സഭയിൽ സ്ഥിരമായി പ്രശ്നങ്ങൾ സൃഷ്ടിച്ചുകൊണ്ടിരുന്നു. കാരണം, കോപ്റ്റിക് സഭയിൽ നിന്നു വന്നിരുന്ന എപ്പിസ്ക്കോപ്പാമാർക്ക് എത്യോപ്യൻ ഭാഷയോ ജീവിതശൈലികളോ വശമില്ലായിരുന്നു. അതുകൊണ്ടു തന്നെ ഒരു ഭരണകർത്താവ് എന്നതിലുപരി എപ്പിസ്ക്കോപ്പായ്ക്ക് ജനസമ്പർക്കം ഉണ്ടായിരുന്നില്ല. ഈ അവസ്ഥയ്ക്ക് മാറ്റമുണ്ടാകണമെന്ന എത്യോപ്യൻ ജനതയുടെ ആഗ്രഹം സഫലമായത് എ.ഡി. 1951-ലാണ് ആദ്യമായി എത്യോപ്യൻ സഭാംഗമായ ഒരാൾ മെത്രാപ്പോലീത്ത പദവിയിലേക്കുയർത്തപ്പെട്ടു-ആബൂനാ ബസേലിയോസ്. ഈ ആബൂനാ ബസേലിയോസിനെ എ.ഡി. 1959-ൽ പാത്രിയർക്കീസായി അവരോധിച്ചു കൊണ്ട് എത്യോപ്യൻ സഭയുടെ സ്വയംശീർഷകത്വ സ്വഭാവം ഉറപ്പാക്കി. ആബൂനാ ബസേലിയോസിനു ശേഷം ആബൂനാ തെയോഫിലോസ്, ആബൂനാ തെക്ലഹൈമാനോത്ത്, ആബൂനാ മെർക്കോറിയോസ് എന്നിവർ പാത്രിയർക്കീസന്മാരായി സഭാഭരണം നടത്തി. ആബൂനാ പൗലോസാണ് ഇപ്പോഴത്തെ പരിശുദ്ധ പാ്ത്രീയർക്കീസ് ബാവായായി സഭാഭരണം നടത്തുന്നത്.

എത്യോപ്യൻ സഭയുടെ പ്രത്യേകത, സഭയ്ക്ക് അതിന്റേതായ ആധ്യാത്മികതയും ആരാധനാ രീതിയും ഉണ്ടെന്നുള്ളതാണ്. മറ്റൊരു സഭയുടെയോ സമൂഹത്തിന്റെയോ അതിരുകടന്ന സ്വാധീനം ഈവക കാര്യങ്ങളിൽ ഈ സഭയ്ക്കുണ്ടായിട്ടില്ല എന്നത് ശ്രദ്ധേയമാണ്. കോപ്റ്റിക് സഭയിലെ എപ്പിസ്ക്കോപ്പാ മാർ ഭരിച്ചിരുന്ന കാലത്തുപോലും എത്യോപ്യയിൽ തന്നെ രൂപപ്പെട്ടുവന്ന ആരാധനാ രീതികളാണ് തുടർന്ന് വന്നിട്ടുള്ളത്. അതുപോലെ തന്നെ ക്രൈസ്തവ ജീവിതത്തിലെ പ്രധാന നൻമകളായ ആതിഥ്യമര്യാദ, ഉപവാസം, നോമ്പ്, സന്ന്യാസ ജീവിതം ഇവയൊക്കെ സ്ഥിരമായി പ്രോത്സാഹിപ്പിക്കുന്നതിൽ എത്യോപ്യൻ സഭയുടെ പങ്ക് വളരെ വലുതാണ്.

എത്യോപ്യക്ക് അതിന്റേതായ ഒരു കലണ്ടർ ഉണ്ട്. ആ കലണ്ടറാണ് സഭയും രാജ്യവും ഇന്നും ഔദ്യോഗിക തലങ്ങളിൽ എല്ലാം ഉപയോഗിക്കുന്നത്. എത്യോപ്യൻ കലണ്ടറിൽ പതിമൂന്ന് മാസങ്ങൾ ഉണ്ട്. 'പതിമൂന്നു മാസവും സൂര്യപ്രകാശമുള്ള നാടാണ്' എത്യോപ്യ എന്നൊരു ചൊല്ലുണ്ട്. മസ്ക്കരം മാസത്തിൽ ആരംഭിക്കുന്ന മുപ്പതു ദിവസങ്ങൾ ചേർന്ന പന്ത്രണ്ടു മാസങ്ങളും ഹിഗൂമെൻ എന്ന പേരിൽ അഞ്ച്/ആറ് ദിവസങ്ങൾ മാത്രമുള്ള പതിമൂന്നാം മാസവുമാണ് കലണ്ടറിലെ ഘടന. എത്യോപ്യൻ കലണ്ടർ അനുസരിച്ച് ഇത് എ.ഡി. 2000-ാം ആണ്ടാണ്. രണ്ടായിരം വർഷത്തിന്റെ പൂർത്തീകരണ ആഘോഷമാണ് കഴിഞ്ഞ സെപ്റ്റംബറിൽ സ്ലീബാ പെരുന്നാളിനോട് ചേർന്ന് കൊണ്ടാടിയയത്. ധാരാളം പെരുന്നാളുകൾ എത്യോപ്യയിൽ ഉണ്ടെങ്കിലും തിമ്കത്ത് (ദനഹാ), മസ്ക്കൽ (സ്ലീബാ) എന്നീ പെരുന്നാളുകൾ രാജ്യത്തിലെ ദേശീയ ഉത്സവങ്ങളാണ്, ജാതിമത വ്യത്യാസമില്ലാതെ എത്യോപ്യയിലെ എല്ലാവരും ഈ രണ്ട് പെരുന്നാളുകളിലും പങ്കെടുക്കുന്നുണ്ട്.

മലങ്കരസഭയും എത്യോപ്യൻ സഭയും തമ്മിലുള്ള ബന്ധത്തിന് തലമുറകളുടെ ചരിത്രമുണ്ട്. എത്യോപ്യൻ പാത്രിയർക്കീസായിരുന്ന പരിശുദ്ധ ആബൂനാ തെയോഫിലോസും ഹെയ്‌ലിസെലാസി ചക്രവർത്തിയും 1970-കളിൽ ഭാരതസഭ സന്ദർശിച്ചിട്ടുണ്ട്. 1965-ൽ പരിശുദ്ധ ഔഗേൻ പ്രഥമൻ കാതോലിക്കാബാവാ തിരുമേനിയും സംഘവും ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ ആഡീസ് അബാബ സമ്മേളനത്തിൽ പങ്കെടുക്കുകയുണ്ടായി (1974). എത്യോപ്യൻ ചക്രവർത്തിയായ ഹെയ്‌ലിസെലാസിയുടെ പ്രധാന ഉപദേശകനും സെക്രട്ടറിയുമായി പ്രവർത്തിച്ചിരുന്നത് കാലം ചെയ്ത ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനി, പോൾ വർഗ്ഗീസായിരുന്ന കാലത്താണ്. അദ്ദേഹം എത്യോപ്യയിലെ വിദ്യാർത്ഥികൾക്കു വേണ്ടി അംഹാറിക് വ്യാകരണം തയ്യാറാക്കി പ്രസിദ്ധീകരിച്ചിരുന്നു. അന്നു മുതൽ ഇന്നയോളം മലങ്കരസഭയിലെ വൈദികർ എത്യോപ്യൻ സെമിനാരികളിൽ അദ്ധ്യാപനം നടത്തി വരുന്നുണ്ട്. എത്യോപ്യൻ സഭയുടെ വളർച്ചയ്ക്കുവേണ്ടിയും മലങ്കരസഭയും എത്യോപ്യൻസഭയും തമ്മിലുള്ള സുദൃഢമായ ഐക്യത്തിനു വേണ്ടിയും സർവ്വശക്തനായ ദൈവത്തോട് നിരന്തരമായി പ്രാർത്ഥിക്കാം. ■

# മഹിത മഹാസനം

കവിത

– മുകളിൽ



നൗകതൻ മുന്നിലായൊരു തീവെട്ടം
എരിഞ്ഞു കത്തുന്നൊരാ തീയ്ക്കൊരു
എൺപത്തിയേഴിന്റെ പ്രായം

നസ്രാണിക്കൂട്ടത്തിന്റെ തലവൻ
ജാതിക്കു കർത്തവ്യൻ, ജാത്യാഭിമാനിക്കിടയൻ
ഇടയെച്ചേർത്തിണക്കുന്നവൻ

മാവേലിക്കര പള്ളി മദ്ബഹായിലൊഴുകിയിറങ്ങിയോ
രീണം പകർന്നു ജനങ്ങളിരിക്കവെ,
താതനെപ്പോലൊരു മുൻവിളി, മോഹനിരാസത്തിലേക്ക്...

കാട്ടുപത്തനാപുരത്തിന്റെ യൂഷര ഭൂമിക നേർത്തുനേർ-
ത്താരവമോടെ കിളച്ചു, മുളച്ചു പറമ്പിഹ,
ചേമ്പും, കപ്പ, കാച്ചിൽ കിഴങ്ങുകൾ

നെറ്റിയിലൂറും വിയർപ്പിൻ മണികളീ,
യൂഴിയിൽ വീണു ചിതറിത്തല്ലി മരിച്ചു,
അപ്പമായി വീണ്ടും വളർന്നു സുവിശേഷമാകെത്തികച്ചു.

കാട്ടുചുരം കേറി മാനത്തെത്തൊട്ടൊന്ന്
താഴേക്കു നോക്കിയാൽ പള്ളികളേറെയു
ണ്ടാവിത്തു നട്ടതുമീ മഹാശ്രീമാൻ

മാനമിരുണ്ടു, മിന്നലെരിഞ്ഞിട്ടു, മൂഴിമഥിക്കപോൽ
പേമാരിപെയ്തിട്ടു, ശാന്തസമുദ്രമലറിക്കരഞ്ഞിട്ടു
മാകെയശാന്തിയുമെന്നിട്ടും... ശാന്തൻ

ഈ സ്ഥാനം കണ്ടിട്ടു മോഹിച്ച വിദ്വാന്മാർ
വേഷപ്രച്ഛന്നരായി ആനയുമമ്പാരിയുത്സവ
ചിത്രങ്ങൾ കോർക്കവേ യെന്നാലും... ശാന്തൻ

ശാന്തിമഹാചാര്യാ, പാദാരവിന്ദേ നമഃ

## ജീവചരിത്ര ഫലകങ്ങൾ

**1921 ഒക്ടോബർ 29**

ജനനം, പേര് സി. റ്റി. തോമസ്.

**1942 മാർച്ച് 11**

പ. ഗീവർഗീസ് ദ്വിതീയൻ ബാവായിൽ നിന്ന് കോറൂയോ പട്ടം.

**1947 മെയ് 22 വ്യാഴം**

പ. ഗീവർഗീസ് ദ്വിതീയൻ ബാവായിൽ നിന്ന് ശംശോനോ പട്ടം.

**1950 ജനുവരി 25 ബുധൻ**

പ. ഗീവർഗീസ് ദ്വിതീയൻ ബാവായിൽ നിന്ന് കശീശാ പട്ടമേറ്റു.

**1965 മെയ് 16 ഞായർ**

പ. ഔഗേൻ ബാവാ റമ്പാൻ സ്ഥാനം നൽകി.

**1965 ഡിസംബർ 28 ചൊവ്വ**

എം.ഡി. സെമിനാരിയിൽ കൂടിയ മലങ്കര അസോസിയേഷൻ മേൽപട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുത്തു.

**1966 ആഗസ്റ്റ് 24 ബുധൻ**

പ. ഔഗേൻ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ 'മാർ തീമോത്തിയോസ്' എന്ന പേരിൽ വാഴിച്ചു.

**1966 നവംബർ 11**

മലബാർ ഭദ്രാസന അസിസ്റ്റന്റ്.

**1968 ഫെബ്രുവരി 2**

മലബാർ ഭദ്രാസനാധിപൻ

**1992 സെപ്റ്റംബർ 10 വ്യാഴം**

പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമി.

**2005 ഒക്ടോബർ 29 ശനി**

മലങ്കര മെത്രാപ്പോലീത്താ സ്ഥാനമേറ്റെടുത്തു.

**2005 ഒക്ടോബർ 31 തിങ്കൾ**

പരുമല സെമിനാരി – പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ സാന്നിദ്ധ്യത്തിലും ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഡോ. തോമസ് മാർ മക്കാറിയോസ് എന്നീ മെത്രാപ്പോലീത്താമാരുടെ പ്രധാന കാർമികത്വത്തിലും പൗരസ്ത്യ കാതോലിക്കായായി സ്ഥാനാരോഹണം ചെയ്തു.

***Ninth Death Anniversary***
***November 14, 2007***

*In Everloving Memory of*

# MRS. MARY ZACHARIAH

June 26, 1906



Nov. 14, 1998

*" I have fought the good fight, I have finished the race, I have kept the faith. Now there is in store for me the crown of righteousness, which the Lord will award to me on that day"' 2 Timo 4:7,8*

**BABOO/BABY, CHARLIE/SARO, ALEX/PREMA**
**GRANDCHILDREN & GREAT GRAND CHILDREN**

**MannilZach Bhavan**
**Thekkemala, Kozhencherry**



# വിശ്വാസപാഠം

**വെള്ളിയാഴ്ച രാത്രി പ്രാർത്ഥനയിൽ സ്ലീബായെ അനുസ്മരിച്ചുകൊണ്ടു പാടുന്ന കോലോയുടെ രണ്ടാം ഖണ്ഡികയുടെ അർത്ഥം വിശദീകരിക്കാമോ?**

**- വിനു വർഗ്ഗീസ്, പത്തനാപുരം**

കാനോനാ നമസ്ക്കാരത്തിൽ കൊടുത്തിരിക്കുന്ന പാട്ടിന്റെ അർത്ഥം ഇപ്രകാരമാണ്. "അമ്മാനുവേലാകുന്ന ദൈവം മരത്തിൽമേൽ തൂക്കപ്പെട്ടു. സർവ്വശക്തന്റെ പുത്രായ പരാക്രമൻ തല ചായിച്ചു മരിച്ചു. മരത്തിന്മേൽ വച്ച് തന്റെ ആത്മാവിനെ മാത്രം താൻ കൈവിട്ടു എങ്കിലും തന്റെ ശരീരത്തിൽ നിന്ന് തന്റെ സാരാംശം നീങ്ങിയില്ല. മനുഷ്യ ജീവനെയല്ലാതെ സാരാംശത്തെയല്ല താൻ വെടിഞ്ഞത്. അത്യുന്നതനെ കുരിശിച്ചതുകൊണ്ട് യഹൂദന്മാർ വിലാപത്തിൽ വസിക്കുന്നു. അവർക്ക് എന്നേക്കും കഷ്ടം."

യേശുക്രിസ്തുവിന്റെ കാൽവറി ക്രൂശിലെ മരണം സംബന്ധിച്ച് വി. വേദപുസ്തകാടിസ്ഥാനത്തിൽ സഭ പഠിപ്പിക്കുന്ന ക്രിസ്തു വിജ്ഞാനീയത്തിന്റെ സത്തയാണ് ഈ പ്രാർത്ഥനയിലുള്ളത്. ദൈവപുത്രനായ കർത്താവായ യേശുക്രിസ്തു ക്രൂശിൽ തലചായിച്ചു മരിച്ചു. മരിച്ച സമയത്ത് തന്റെ ശരീരത്തിൽ നിന്ന് ആത്മാവ് വിട്ടുപോയി. എന്നാൽ ദൈവത്വം ശരീരത്തിൽ നിന്നോ ആത്മാവിൽ നിന്നോ വേറിട്ടു പോയില്ല. ദൈവം ജഢത്തിൽ കഷ്ടത അനുഭവിച്ചു മരിച്ചു എന്ന് സഭ പറയുന്നത് ഈ അർത്ഥത്തിലാണ്. മരണം എന്നു പറയുന്നത് ശരീരവും ആത്മാവും തമ്മിലുള്ള വേർപിരിയലാണ്. കർത്താവിന്റെ മരണത്തിലും അതു സംഭവിച്ചു. എന്നാൽ കർത്താവിലുള്ള ദൈവത്വത്തെ മരണത്തിനു പോലും വേർപെടുത്താൻ കഴിയുകയില്ല എന്നതാണ് സഭ വിശ്വസിക്കുന്നത്. കർത്താവിന്റെ ശരീരം ദ്രവത്വം കണ്ടില്ല (അപ്പോ. പ്രവൃത്തി 2:31) എന്ന് വേദപുസ്തകം സാക്ഷിക്കുന്നതും ഈ അർത്ഥത്തിലാണ്. ശരീരവും ആത്മാവും തമ്മിൽ വേർപെട്ടു മരണം സംഭവിച്ചുവെങ്കിലും ശരീരത്തിൽ ദൈവത്വം നില നിന്നിരുന്നതുകൊണ്ടാണ് ദ്രവത്വം കണ്ടില്ല എന്നു പറയുന്നത്. പരിപൂർണ്ണദൈവവും പരിപൂർണ്ണ മനുഷ്യനുമായ ക്രിസ്തുവിൽ ദൈവത്വവും മനുഷ്യത്വവും വേർപെടുത്താനാകാത്ത വിധം സംയോജിതമായിരിക്കുന്നതുകൊണ്ടാണ് ക്രിസ്തു മനുഷ്യാവതാരം ചെയ്ത വചനമാം ദൈവത്തിന്റെ ഏക സ്വഭാവം എന്ന് സഭ വിളിക്കുന്നത്. ഈ ചിന്ത വേദപുസ്തകാടിസ്ഥാനമുള്ളതും വി. ആരാധനാ ക്രമങ്ങളിൽ വ്യക്തമായിട്ടുള്ളതുമാണ്. ചുരുക്കത്തിൽ, യഹൂദന്മാർ കുരിശിച്ചത് ഒരു സാധാരണ മനുഷ്യനെയല്ല, പ്രത്യുത മനുഷ്യത്വവും ദൈവത്വവും വേർപെടുത്താനാകാത്തവിധം സംയോജിതമായ ക്രിസ്തുവെന്ന ഏക വ്യക്തിത്വത്തെയാണ്.

**- ജെ. പി.**



## നാട്ടുവാർത്ത



- പിതാവേ, മാസത്തിൽ ഒരഞ്ചു പ്രസ്താവനയെങ്കിലും പത്രത്തിൽ വരുന്നുണ്ടല്ലോ... ഇത്രേം വേണോ?
- ജനങ്ങളുടെ ഇടയിൽ ഒന്നു പിടിച്ചു നിക്കണമെങ്കി ഈ മാധ്യമ സിൻഡിക്കേറ്റ് തന്നെ വേണം...
- എന്നാലും ആ മന്ത്രിക്കെതിരേ വച്ച കൊള്ളി കുറച്ചു കൂടിപ്പോയില്ലേ...?
- അത്ര കൊറച്ചൂടെ ഉണ്ടായിരുന്നു. അയാളു കരഞ്ഞു പോയേനെ. അടുത്ത കോളത്തിലെ ആ വ്യാകുല മാതാവിന്റെ ജീവചരിത്ര വാർത്തയങ്ങ് കൂടിപ്പോയി അത് കുറച്ച് കൊറഞ്ഞിരുന്നെങ്കി 'സ്പേസ്' കിട്ടിയേനെ എന്ന് പത്രത്തീന്ന് ബാബു വിളിച്ചു...
- ഞും എന്താ...
- ഒന്നുമില്ലേ..
- താൻ പോയി കുരിശു വരച്ച് കിടന്നുറങ്ങ്....
- ശരി! വ്യാകുല മാതാവേ... നിനക്ക് സ്വസ്ഥി!

# സൺഡേസ്ക്കൂൾ വാർത്തകൾ



ഫാ. ഡോ. ഒ. തോമസ്
(ഡയറക്ടർ ജനറൽ)



### ബാഹ്യകേരള സൺഡേസ്ക്കൂൾ

കേരളത്തിനു പുറത്തുള്ള ചില സൺഡേസ്ക്കൂൾ മീറ്റിംഗുകളിൽ സംബന്ധിക്കാൻ അവസരം ലഭിച്ചു. യു.എ.ഇ. യിലെ സന്ദർശനത്തിൽ യു.എ.ഇ. സൺഡേസ്ക്കൂൾ എക്സിക്യൂട്ടീവ് മീറ്റിംഗ്, ഷാർജാ സൺഡേസ്ക്കൂൾ വാർഷികം, അബുദാബി സൺഡേസ്ക്കൂൾ ടീച്ചേഴ്സ് മീറ്റിംഗ്, യു.എ.ഇ. വാർഷിക സഹപാഠ്യ മത്സരങ്ങൾ (ദുബായ്) എന്നിവയിൽ പങ്കെടുക്കുവാൻ സാധിച്ചു. ഇടവക ഹെഡ്മാസ്റ്ററും, മറ്റു ചുമതലക്കാരും സൺഡേസ്ക്കൂൾ പ്രവർത്തനങ്ങളെ ഗൗരവമായി പരിഗണിക്കുന്നു എന്നത് ശ്ലാഘനീയമായി തോന്നി. യു.എ.ഇ. ഡയറക്ടറായി പ്രവർത്തിച്ചു വരുന്ന ജേക്കബ് പി. വർഗീസിന്റെ സംഭാവനകളെ ഈ കാര്യത്തിൽ എടുത്തു പറയേണ്ടിയിരിക്കുന്നു. ബെസ്റ്റ് യൂണിറ്റിലേക്കുള്ള ഷീൽഡ് നിർത്തലാക്കിയതിനാൽ സഹപാഠ്യ മത്സരങ്ങളിലെ അനാരോഗ്യ മത്സരത്തിന് ഒരു ശമനം വന്നിട്ടുണ്ടെന്നു അവർ അറിയിച്ചു. സഹപാഠ്യ മത്സരങ്ങളുടെ പേരിൽ ഉണ്ടാകുന്ന തർക്കങ്ങൾ ക്രിസ്തീയമല്ലാത്ത രീതിയിൽ പോകാതിരിക്കാൻ എന്തെല്ലാം മാർഗ്ഗങ്ങൾ സ്വീകരിക്കണമെന്നുള്ളതിന്റെ സൂചനയായി ഇതിനെ കണക്കാക്കാം.

ബഹു. സജി ഏബ്രഹാം അച്ചന്റെ നേതൃത്വത്തിൽ പ്രവർത്തിക്കുന്ന ഡൽഹി ഭദ്രാസനത്തിലെ മൂന്നു കേന്ദ്രങ്ങളിലായി ജൂണിയർ, സീനിയർ വിദ്യാർത്ഥികളുടെ ത്രിദിന ക്യാമ്പുകൾ എല്ലാവർഷവും നടത്തിവരുന്നു. അത്തരത്തിൽ സീനിയർ വിദ്യാർത്ഥികളുടെ ഒരു ക്യാമ്പ് ജനക്പുരി പള്ളിയുടെ ആഭിമുഖ്യത്തിൽ ദ്വാരകാ സെന്റ് ഗ്രീഗോറിയോസ് പള്ളിയിൽ നടന്നു. ക്യാമ്പിൽ 250-ൽ പരം വിദ്യാർത്ഥികളും 50-ലധികം അദ്ധ്യാപകരും പങ്കെടുത്തു. പങ്കെടുത്ത 250 കുട്ടികളും കുമ്പസാരിച്ചു തീർന്നപ്പോൾ ശനിയാഴ്ച (ഒക്ടോ. 20) രാത്രി 12 മണി കഴിഞ്ഞിരുന്നു. സെക്കുലർ ലോകത്തിന്റെ സ്വാധീനത്തിലേക്കു വീഴാതിരിക്കാൻ ദൈവാശ്രയ ബോധത്തിൽ കുട്ടികളെ വളർത്തുന്നതിനു ചുമതലക്കാർ കാണിക്കുന്ന ഉത്സാഹം ശ്ലാഘനീയം തന്നെ. അഭിവന്ദ്യ ജോബ് മാർ പീലക്സിനോസ് തിരുമേനി. ഡയറക്ടർ സജി ഏബ്രഹാം അച്ചൻ. ബഹു. മാത്യൂസ് അച്ചൻ തുടങ്ങി എല്ലാ വൈദീകരുടെയും അദ്ധ്യാപകരുടെയും ത്യാഗപൂർണ്ണമായ കൈത്താങ്ങൽ പ്രസ്ഥാനത്തിന് വലിയ മുതൽക്കൂട്ടാണ്. മത്സരത്തിനല്ലാതെ സൺഡേസ്ക്കൂൾ വിദ്യാർത്ഥികൾ ഒരുമിച്ചു വരുന്ന സാഹചര്യം കേരളത്തിലെ ഭദ്രാസനങ്ങളിലില്ല, ഡിസ്ട്രിക്ട് തലത്തിലെങ്കിലും സീനിയർ വിദ്യാർത്ഥികളുടെ ഒരു സംഗമം വർഷത്തിലൊരിക്കൽ കൂടിയാൽ നന്നായിരിക്കും എന്ന് ഈ ക്യാമ്പിൽ സംബന്ധിച്ചപ്പോൾ എന്റെ മനസ്സിൽ തോന്നി, അതേപ്പറ്റിയും ചിന്തിക്കേണ്ടതാണ് കുട്ടികളെ പടിപ്പിക്കാൻ ഇംഗ്ലീഷ് ഭാഷാ സ്വാധീനമൊക്കെ ആവശ്യമാകയാലാവാം. താരതമ്യേന ഉന്നത വിദ്യാഭ്യാസമുള്ളവർ ബാഹ്യകേരള സൺഡേസ്ക്കൂളുകളിൽ പഠിപ്പിക്കുന്നു എന്നതും മറ്റൊരു സവിശേഷതയായി തോന്നി.

### മുളന്തുരുത്തി സമ്മേളനം

ചരിത്ര പ്രാധാന്യമുള്ളതെന്നു വിശേഷിപ്പിക്കാവുന്ന ഒക്ടോ. 2-ന് മുളന്തുരുത്തിയിൽ നടന്നത്. ബത്തേരി മുതൽ തിരുവനന്തപുരം വരെയുള്ള ഭദ്രാസനങ്ങളിൽ നിന്നായി ഏകദേശം 2000-ൽ പരം അദ്ധ്യാപകരാണ് അതിൽ പങ്കെടുത്തത്. വളരെ അച്ചടക്കത്തോടും ചിട്ടയോടും കൂടി നടത്തപ്പെട്ട മീറ്റിംഗിൽ സംബന്ധിച്ച എല്ലാ അദ്ധ്യാപകരും നേതൃത്വം കൊടുത്ത ഡിസ്ട്രിക്ട് ഇൻസ്പെക്ടർമാർ അദ്ധ്യാപക പ്രതിനിധികൾ, ഭദ്രാസന ഡയറക്ടർമാർ, എല്ലാറ്റിനുമുപരി ഇങ്ങനെ ഒരു മീറ്റിംഗ് ഇദംപ്രഥമായി സംഘടിപ്പിച്ച വെട്ടിക്കൽ ദയറാ മാനേജർ വന്ദ്യ യൽദോ റമ്പാൻ തുടങ്ങിയവരും പ്രത്യേകം അനുമോദനം അർഹിക്കുന്നു.

### സഹപാഠ്യ മത്സരങ്ങൾ

ഒക്ടോ. 13-ന് എല്ലാ ഭദ്രാസനങ്ങളിലും ഭംഗിയായി നടന്നു എന്നറിയാൻ കഴിഞ്ഞു സോണൽ മത്സരങ്ങൾ നവംബർ 10-നു നടക്കുമ്പോൾ എല്ലാ വിധത്തിലും കുറ്റമില്ലാത്ത രീതിയിലാകുന്നവിധം ചുമതലപ്പെട്ട എല്ലാവരും പ്രത്യേകം ശ്രദ്ധിക്കുമല്ലോ. നിശ്ചയിക്കപ്പെട്ട മുൻ തീരുമാനങ്ങളെയും നിയമനങ്ങളെയും മറികടന്ന് പ്രവർത്തിക്കാൻ ആരും ശ്രമിക്കരുത് അവ്യക്തതകളുള്ള ഏതെങ്കിലും നിയമങ്ങളുണ്ടെങ്കിൽ തൽക്കാലം ചുമതലപ്പെട്ടവർ തരുന്ന നിർദ്ദേശങ്ങൾ സ്വീകരിക്കുന്നതായിരിക്കും നല്ലത്. 10-ലും 12-ലും പ്രൈവറ്റ് ആയി പരീക്ഷ എഴുതുവാൻ ആഗ്രഹമുള്ള എല്ലാ കുട്ടികൾക്കും അവസരം തൽക്കാലം നൽകുക. അതേപ്പറ്റിയുള്ള നിയമത്തിൽ എന്തെങ്കിലും അവ്യക്തതയുണ്ടെങ്കിൽ കുട്ടികളെ പരീക്ഷയ്ക്കിരുത്താത്ത രീതിയിൽ അതിനു വ്യാഖ്യാനം നൽകരുതെന്നും ബന്ധപ്പെട്ടവരെ അറിയിക്കട്ടെ.

### മേഖലാ സമ്മേളനങ്ങൾ

സെപ്റ്റം. 23-ന് പാലാരിവട്ടത്തും 30-ന് അടൂരിലുമായി മേഖലാ സമ്മേളനങ്ങൾ നടന്നു. പി.എം.ജി. സെന്ററിന്റെ കടം വീടുന്ന നിലയിൽ പ്രൈവറ്റ് ബോണ്ടുകൾ പുറപ്പെടുവിക്കുന്നത് സംബന്ധിച്ച് നല്ല പ്രതികരണമാണ് ഉണ്ടായിരിക്കുന്നത്. പ. ബാവാ തിരുമേനി ഈ കാര്യത്തിൽ സന്തോഷം പ്രകടിപ്പിക്കുകയും ബോണ്ടുകൾ ഇറക്കാൻ അനുവാദം നൽകി. ഈ കാര്യത്തിൽ നിർദ്ദേശങ്ങൾ ലഭിക്കുന്ന മുറയ്ക്ക് എല്ലാവരും ഉത്സാഹിച്ച് ഈ പദ്ധതി വിജയിപ്പിക്കണമെ.

### വാർഷിക പരീക്ഷകൾ

നവംബർ 25-നും ഡിസം. 2-നുമായി വാർഷിക പരീക്ഷകൾ നടക്കുകയാണല്ലോ. 100% കുട്ടികളും പരീക്ഷ എഴുതത്തക്കവിധത്തിൽ അദ്ധ്യാപകർ പ്രത്യേകം ശ്രദ്ധിക്കുമല്ലോ.

പരിശുദ്ധനായ പരുമല തിരുമേനിയുടെ പെരുന്നാൾ കൊണ്ടാടുന്ന ഈ നാളുകളിൽ ആ പരിശുദ്ധന്റെ മദ്ധ്യസ്ഥത നമ്മുടെ പ്രവർത്തനത്തിനു കോട്ടയായിരിക്കട്ടെ. ■




ഡോ. എൻ. എ. കരീം

# മൗനത്തിന്റെ മാസ്മര ശക്തി

വെള്ളിയേക്കാൾ മൂല്യമുള്ളതും വിലയേറിയതുമായ ലോഹമാണല്ലോ സ്വർണ്ണം. അർത്ഥപൂർണ്ണമായ മൗനത്തിന്റെ മേന്മയും ദാർശനികമായ ആഴവും ലാവണ്യവൈശിഷ്ട്യവും മഹനീയമാണ്.

ഒരു കഥ ഓർക്കട്ടെ–ദീർഘകാലം മൗനമായി നടത്തിയ പ്രാർത്ഥനകൾക്കും പ്രതീക്ഷാനിർഭരമായ കാത്തിരിപ്പുകൾക്കും ശേഷം രാജകീയ ദമ്പതികൾക്ക് ഒരു കൺമണിയെ ലഭിച്ചു. നയനാനന്ദകരമായ രൂപവും ഭാവവുമുള്ള ഒരാൺകുട്ടി. കുട്ടി വളർന്നുവന്നപ്പോൾ മൗനിയായിരുന്നു. സംസാരിക്കാറില്ല. ഇത് ആ രാജകീയ ദമ്പതികളെ വളരെയധികം ദുഃഖിപ്പിച്ചു. അവരുടെ ജീവിതം ക്രമേണ മ്ലാനമായിതീർന്നു. ഒരു ദിവസം വൈകുന്നേരം പതിവുപോലെ കുട്ടി പൂന്തോട്ടത്തിൽ മരത്തിന് താഴെ മൗനഭാവത്തോടെ ഇരിക്കുകയായിരുന്നു. അപ്പോൾ വൃക്ഷത്തിലിരുന്ന ഒരു പക്ഷി ചിലച്ചു ഇത് കണ്ട് കോപം വന്ന കുട്ടിയുടെ പരിചാരകൻ ആ പക്ഷിയെ എറിഞ്ഞു വീഴ്ത്തി. പിടഞ്ഞ് വീണ് മരിച്ച പക്ഷിയെ നോക്കി അനുതാപത്തോടെ ആ രാജകുമാരൻ പറഞ്ഞു. "പാവം പക്ഷീ നീ അങ്ങനെ ചിലക്കരുതായിരുന്നു". കുട്ടി ആദ്യമായി സംസാരിക്കുന്നതു കേട്ട് ആഹ്ലാദചിത്തനായ പരിചാരകൻ സന്തോഷവാർത്ത രാജാവിനെ അറിയിച്ചു. രാജാവും രാജ്ഞിയും അത്യാഹ്ലാദത്തോടെ മകനെ കാണാൻ പൂന്തോട്ടത്തിലേക്ക് വന്നു. അവിടെ എത്തിയപ്പോൾ കണ്ടത് പഴയതുപോലെ മൗനിയായിരിക്കുന്ന രാജകുമാരനെയാണ്. മാതാപിതാക്കളുടെ ചോദ്യങ്ങൾക്ക് മറുപടി പറയാതെ രാജകുമാരൻ മൗനം പാലിച്ചു. നിരാശരായി തീർന്ന രാജദമ്പതികൾ പരിചാരകന്റെ നേർക്ക് നോക്കി. ഭയന്നു നിൽക്കുന്ന പരിചാരകനെ കണ്ടപ്പോൾ രാജാവിനരിശം വന്നു. നുണ പറഞ്ഞ് ഞങ്ങളെ വഞ്ചിച്ച അയാളെ തൂക്കിക്കൊല്ലാൻ രാജാവ് കല്പിച്ചു. ഭയപ്പെട്ട് വിറച്ചു നിൽക്കുന്ന പരിചാരകനെ നോക്കി രാജകുമാരൻ വീണ്ടും അനുതാപത്തോടെ പറഞ്ഞു. "അങ്ങിനെ ആഹ്ലാദിച്ചട്ടഹസിക്കരുതായിരുന്നു." കുമാരൻ വീണ്ടും മൗനത്തിലായി.

മൗനത്തിന്റെ ഭൗതിക സാഹചര്യം ഏകാന്തതയാണെങ്കിലും സമൂഹമദ്ധ്യത്തിലും മൗനം പാലിക്കാൻ തീവ്ര വിചാരശീലനായ ഒരാൾക്ക് കഴിയും. ഏകാന്ത ചിന്തയിലായാലും മൗനികൾ ഒറ്റക്കല്ല. തിക്കി തിരക്കി വരുന്ന ചിന്തകളുടെ നടുവിലാണ് അവരുടെ അർത്ഥപൂർണ്ണമായ മൗന സംവാദം നടക്കുന്നത്. അതിന്റെ ഫലമായുണ്ടാകുന്ന വാക്കുകൾ രാജകുമാരന്റേതുപോലെ വളരെ ഹൃദ്യവും ലളിതവും അർത്ഥസംപുഷ്ടവുമായിരിക്കും.

*(സത്യവാൻ കൊട്ടാരക്കര: സുഭാഷിത മിത്രം)*

Dr. George Varughese,
Koppara

# BIO-PLASTICS; REDEEMER OF PLASTICS PARADOXY

User friendliness and imperishability are the main pros and cons of plastics. Imperishability of this polymer renders it unfit for our daily and widespread use. It is a non-degradable bye product of crude oil which has a life span of about 500 years. We cannot deposit it into soil; it may adversely affect the fertility and life of soil. If deposited to the river, it will chunk the contact of oxygen and spoil the life of water. One could never ignite the material since it mortifies on ignition by producing a cancerous gas called dioxin. Thus one cannot dispose it off in any way. This has been a paradox for Keralites. How can we solve this enigmatic problem? Due to the magnitude of the plastic menace the Government of Kerala has decided to ban plastic material under 30 micron grade, since plastic goods below 50 micron thickness cannot be recycled Thickness of plastics is measured in microns and one micron means $10^{-6}$ m. In this scenario, biodegradable bio-plastic is of prominent importance.

It has been scientifically proved that, if small pieces of plastic under 30 microns is added to the tar, it can strengthen the binding force of the tar. Hence debasement of roads in monsoon season can be prevented effectively.

Bioplastics are a new generation of biodegradable & compostable plastics, derived from renewable raw materials such as starch (e.g. corn, potato, tapioca etc), cellulose, soya protein, lactic acid etc., It is not hazardous during production and will decompose to carbon dioxide, water and biomass when discarded to the environment. Mater-Bi (main component corn-starch), and Polylactic acid (PLA) (made from corn-starch as well) are currently the two main raw materials, being used today in the production of compostable & biodegradable plastics. There are four types of bio plastics.

"a new generation of biodegradable & compostable plastics, derived from renewable raw materials such as starch (e.g. corn, potato, tapioca etc), cellulose, soya protein, lactic acid etc., It is not hazardous during production and will decompose to carbon dioxide, "

**1. Starch based plastics**

Pure starch possesses the characteristic of being able to absorb humidity. The sorbitol and glycerin are added so that starch can also be processed thermo-plastically. Corn-starch based products viz, bags, corn cutlery, cold cups and drinking straws can withstand a temperature of 49°C. Potato and tapioca starch based products can support a temperature 104 °C. Trays and containers for fruit, vegetables, eggs, meat, bottles for soft drinks and dairy products, blister foils for fruits & vegetables are also already widely manufactured from bioplastics. Because of their biological biodegradability, the use of bioplastics is especially popular in the packaging sector. The use of bioplastics for shopping bags is already very common. After their initial use they can be reused as bags for organic waste and then be composted.



**2. Polylactic Acid based (PLA)**

Polylactic acid (PLA) based material is a transparent bio-plastic made from natural resources. It resembles the conventional petrochemical




plastics in its characteristics. Enzymes are used to break starch in the plants and converted into glucose .This product is fermented and made into lactic acid. This lactic acid is polymerized and converted into polylactic acid. Catering products belong to the group of perishable plastics. Disposable crockery and cutlery, as well as pots and bowls, pack foils for hamburgers and straws are being dumped after a single use, together with food-leftovers, forming huge amounts of waste, particularly at big events. These can be easily composted. The use of bioplastics offers significant advantages not only in an ecological sense but also in an economical sense. These are used in the bio-plastic processing industry for the production of foil, moulds, tins, cups, bottles and other packaging.

**3. Poly-3-hydroxybutyrate (PHB)**

The biopolymer poly-3-hydroxybutyrate (PHB) is a polyester produced from renewable raw materials. Its characteristics are similar to those of the petrochemical-produced plastic polypropylene. It produces transparent film at a melting point higher than 130 °C, and is a biodegradable. There are applications of outside packaging include mobile phone casings, carpet fibers and car interiors.

**4. Polyamide 11 (PA 11)**

PA 11 or Nylon 11 is a biopolymer derived from vegetable oil. It is also known under the tradename Rilsan. PA 11 belongs to the technical polymers family and is not biodegradable. It is used in high performance applications as automotive fuel lines, pneumatic airbrake tubing, electrical anti-termite cable sheathing, oil & gas flexible pipes, sports shoes, electronic device components, catheters, etc.

Bioplastics, however, are made from plants that grow by absorbing carbon dioxide from the atmosphere, so when they are burned, the level of carbon dioxide in the atmosphere does not change. Because petroleum is not used, emissions of carbon dioxide are eliminated; hence global warming can be controlled. In addition, bioplastics are biodegradable. If something made of bioplastic is buried in the ground, micro-organisms will break it down into carbon dioxide and water. Bags made of bioplastic can be thrown away and obscured with other biodegradable garbage, and there are immense uses for the materials as well, including artificial fibers, medical products, and construction materials.

Kenaf, is a type of fibrous plant native to tropical areas of Africa and Asia that is known to grow more than five meters in just half a year. A mixture of polylactic acid and kenaf fiber is strong and heat resistant enough to be used in electronic goods.

**Conclusion**

Benz, Toyota and Mitsubishi Motors have recently started bioplastic factories; the companies have planned to produce 2,000 tons of bioplastics annually, which will be used in car parts including body of the cars. Plastic is a necessary evil, one can never ignore its user friendly nature and utility, but one can control its abundance by substituting another. Let bioplastics be the way out for the barrier caused by prevention of plastics from market. ■




# ഞായർദിന ചിന്തകൾ

ഫാ. അലക്സ് ഡാനിയേൽ,
നാഗ്പ്പൂർ സെമിനാരി



നവംബർ 11

**ഹൂദോസ് ഈത്തോ**

**യോഹന്നാൻ 10:22-36**

ആരാധന വർഷത്തിലെ രണ്ടാമത്തെ ഞായറാഴ്ച സഭയുടെ പുനഃപ്രതിഷ്ഠയുടെ ദിനമാണ്. കഴിഞ്ഞ ഞായറാഴ്ച സഭയുടെ ശുദ്ധീകരണത്തിന്റേതായിരുന്നു. ആരാധന വർഷത്തിന്റെ തുടക്കത്തിൽ ശുദ്ധീകരണത്തെയും പ്രതിഷ്ഠയെയും പറ്റി ചിന്തിക്കുന്നത് ഉചിതമാണ്. കാരണം ആരാധനയുടെ ലക്ഷ്യം അതാണല്ലോ.

യഹൂദന്മാർ പ്രകാശത്തിന്റെ പെരുന്നാൾ അഥവാ പ്രതിഷ്ഠയുടെ പെരുന്നാൾ ആഘോഷിച്ചിരുന്നു. അത് അവർ ഡിസംബർ 25-നാണ് കൊണ്ടാടിയിരുന്നത്. ജൂദാസ് മക്കാബിയസ് യെറുശലേം ദേവാലയം ശുദ്ധീകരിച്ച് പ്രതിഷ്ഠിച്ചതിന്റെ ഓർമ്മയാണിത്. ഗ്രീക്ക് ഭരണാധികാരിയായിരുന്ന അന്തിയോക്കസ് എപ്പിഫാനസ് യെറുശലേം പിടിച്ചെടുക്കുകയും പന്നിയെ ബലികഴിച്ച് ദേവാലയം അശുദ്ധമാക്കുകയും ചെയ്തിരുന്നു. BCE 165-ൽ ജൂദാസ് മക്കാബിയസിന്റെ നേതൃത്വത്തിൽ യെറുശലേം പിടിച്ചെടുത്ത് പുനഃപ്രതിഷ്ഠ നടത്തി.അതിന്റെ ഓർമ്മയാണ് യഹൂദന്മാരുടെ പ്രതിഷ്ഠ (Hanukkah) പെരുന്നാൾ. സന്തോഷത്തിന്റെ പെരുന്നാളായിരുന്നു ഇത്. (2 മക്കാ. 10:6)

സംഖ്യാ പുസ്തകം 7-ാം അധ്യായത്തിൽ കൂടാര പ്രതിഷ്ഠയുടെ കാര്യം പരാമർശിക്കുന്നുണ്ട്. മോശ കൂടാരം സ്ഥാപിച്ചതിനുശേഷം അതു വിശുദ്ധീകരിച്ച് ദൈവത്തിന് പ്രതിഷ്ഠിച്ച സംഭവങ്ങൾ, അവിടെ കാണുന്നത്. ഓരോ ദിവസവും ഓരോ ഗോത്രത്തിൽ പെട്ടവർ സ്വയം ശുദ്ധീകരിച്ച് കാഴ്ചകളർപ്പിച്ച് അങ്ങനെ 12 ദിവസങ്ങൾക്ക് ശേഷം യഹോവയുടെ ബലിപീഠം വിശുദ്ധീകരിച്ച് ദൈവത്തിന് പ്രതിഷ്ഠിക്കപ്പെട്ടു.

**പ്രതിഷ്ഠയ്ക്ക് അനുഷ്ഠാനപരമായ ഒരു വശം ഉണ്ട്. സഭയുടെ ചൈതന്യവത്തായ അനുഷ്ഠാനങ്ങളിൽ നിന്ന് വിശ്വാസികൾ തങ്ങളുടെ ജീവിത തിരക്കുമൂലം മാറി സഞ്ചരിക്കുന്ന സ്ഥിതി വിശേഷമാണ് ഇന്നുള്ളത്.**

**സഭയുടെ പ്രതിഷ്ഠ സഭാ മക്കളുടെ സമർപ്പണം**

സഭയുടെ പ്രതിഷ്ഠ സഭാ മക്കളുടെ ശുദ്ധീകരണവും സമർപ്പണവുമാണ്. അനുനിമിഷം വിശുദ്ധീകരിക്കപ്പെടേണ്ടതാണ് മനുഷ്യ ജീവിതം. സകലത്തെയും പൂർത്തീകരിക്കുന്ന പരിശുദ്ധാത്മാവിന്റെ പ്രവർത്തനമാണ് മനുഷ്യനെ പുതുക്കുന്നതും സമർപ്പിക്കുന്നതും. യെറുശലേം ദേവാലയം പവിത്രമാക്കാൻ ചാട്ടവാറെടുത്ത കർത്താവ് ജനതയുടെ മുഴുവൻ പവിത്രീകരണമാണ് അർത്ഥമാക്കുന്നത്. യെരുശലേം ദേവാലയത്തെ പിതാവിന്റെ പ്രാർത്ഥനാലയമായി പ്രതിഷ്ഠിക്കാനുള്ള കർത്താവിന്റെ ആഹ്വാനം ഓരോ വ്യക്തിയുടെയും പ്രതിഷ്ഠയാണ്. അതാണ് ഈ പ്രതിഷ്ഠാ പെരുനാളിൽ നടക്കേണ്ടത്.

ഇന്നത്തെ വേദഭാഗത്ത് പ്രതിഷ്ഠപ്പെരുന്നാളിൽ സംബന്ധിക്കുന്ന ജനം യേശു യഥാർത്ഥ മശിഹാ ആണോ എന്ന തങ്ങളുടെ സംശയം ചോദിക്കുന്നു. യേശു മറുപടി പറഞ്ഞു "ഞാൻ പിതാവിന്റെ സന്നിധിയിൽ പൂർണ്ണമായി പ്രതിഷ്ഠിക്കപ്പെട്ട യഥാർത്ഥ ഇടയനാകുന്നു- a uniquely consecrated and dedicated. പിതാവിനായി പൂർണ്ണമായി പ്രതിഷ്ഠിച്ചിരിക്കുന്ന ജീവനുള്ള ആലയം ക്രിസ്തു ആകുന്നുവെന്ന് കർത്താവ് പഠിപ്പിക്കുന്നു (യോഹ. 2:19-21)

**സത്യവിശ്വാസത്തിൽ പ്രതിഷ്ഠിക്കുക.**

യിസ്രയേൽ ജനം ഹോറേബ് മരുഭൂമിയിൽ കാളക്കുട്ടിയെ ആരാധിച്ച് ദൈവത്തിൽ നിന്നകന്നപ്പോൾ മോശ ദൈവത്തോട് പ്രാർത്ഥിച്ച് ദൈവകോപത്തിൽ നിന്ന് അവരെ വിശുദ്ധീകരിച്ച് പ്രതിഷ്ഠിച്ചതിന്റെ ഓർമ്മയായും ഈ ദിവസത്തെ പരിഗണിക്കാം.

സത്യവിശ്വാസത്തിൽ നമ്മെത്തന്നെ പ്രതിഷ്ഠിക്കാനുള്ള ഒരു ദിവസമാണിത്. ഗലാത്യ ലേഖനത്തിൽ (ഗലാ. 1:6) പൗലോസ് ശ്ലീഹാ വിപരീത ഉപദേശക്കാരെ സൂക്ഷിക്കാനുള്ള ആഹ്വാനം നല്കുന്നുണ്ട്. സഭ ഇന്ന് വിവിധങ്ങളായ പാഷാണ്ഡോപദേശങ്ങളുടെ ഇടയിൽ ആണ് നിലകൊള്ളുന്നത്. സത്യവിശ്വാസത്തെ മുറുകെ പിടിക്കാനും ആ വിശ്വാസത്തിൽ നമ്മെപ്രതിഷ്ഠിക്കാനും സാധിക്കണം.

**പ്രതിഷ്ഠയുടെ അനുഷ്ഠാനങ്ങൾ**

പ്രതിഷ്ഠാ പെരുന്നാൾ വ്യക്തി ജീവിതത്തെ ദൈവവുമായുള്ള ബന്ധത്തിൽ പ്രതിഷ്ഠിക്കുന്നതിനുള്ള ആഹ്വാനമാണ്. പ്രതിഷ്ഠയ്ക്ക് അനുഷ്ഠാനപരമായ ഒരു വശം ഉണ്ട്. സഭയുടെ

ചൈതന്യവത്തായ അനുഷ്ഠാനങ്ങളിൽ നിന്ന് വിശ്വാസികൾ തങ്ങളുടെ ജീവിത തിരക്കുമൂലം മാറി സഞ്ചരിക്കുന്ന സ്ഥിതി വിശേഷമാണ് ഇന്നുള്ളത്. പ്രാർത്ഥനാ ജീവിതത്തിലൂടെയും സഭയുടെ അനുഷ്ഠാനങ്ങളിലൂടെയും വ്യക്തിപരമായി നമ്മെ പ്രതിഷ്ഠിച്ച് ദൈവിക ബന്ധം ഉറപ്പിക്കാൻ സാധിക്കണം.

യെശയ്യ പ്രവചനം 43:22 മുതൽ പ്രാർത്ഥനയും ധൂപവും യാഗങ്ങളും ഉപേക്ഷിച്ച് ലോകമോദത്തിൽ രമിക്കുന്ന യിസ്രയേൽ ജനത്തെ പ്രവാചകൻ ശകാരിക്കുന്നു. നീയോ യിസ്രായേലേ എന്നു വിളിച്ചുകൊണ്ട് അനുഷ്ഠാനങ്ങളിൽ നിന്നും തെറ്റിയകലുന്ന ജനത്തോട് ദൈവസന്നിധിയിൽ തിരികെ വന്ന് ദൈവത്തിന്റെ വിശുദ്ധ ജനമായി പ്രതിഷ്ഠിക്കാനുള്ള ആഹ്വാനമാണിവിടെ.

ആധുനിക വിവര സാങ്കേതിക വിദ്യയുടെ വളർച്ചയിൽ സഭയുടെ പാരമ്പര്യാനുഷ്ഠാനങ്ങൾക്ക് പൊതുവെയും, പ്രത്യേകമായി ഭവനങ്ങളിലും ശോഷണം സംഭവിച്ചിരിക്കുകയാണല്ലോ. ഇവിടെയും ഒരു പുനഃപ്രതിഷ്ഠ ആവശ്യമായിരിക്കുന്നു.

**വാക്കും പ്രവൃത്തിയും**

പ്രതിഷ്ഠാ പെരുനാളിൽ യെരുശലേമിൽ എത്തുന്ന യേശുവിന്റെ വ്യക്തിത്വത്തെ ചോദ്യം ചെയ്യുന്ന യെഹൂദന്മാരെ ഇന്നത്തെ വേദഭാഗത്തു കാണാം. കഴിഞ്ഞ അധ്യായത്തിൽ (യോഹ. 9) അന്ധനായ മനുഷ്യനോട് ചോദിക്കുന്ന അതേ തന്ത്രമാണ് അവർ ഉപയോഗിക്കുന്നത്. കർത്താവ് അവരുടെ വിശ്വാസ കുറവിനെ ചൂണ്ടിക്കാണിക്കുന്നു. അതുകൊണ്ട് യേശു പറയുന്നു– "നിങ്ങൾ എന്റെ പ്രവൃത്തി കണ്ടു വിശ്വസിപ്പിൻ." യേശുവിന്റെ പ്രവൃത്തി പിതാവും അവനുമായുള്ള ബന്ധം സൂചിപ്പിക്കുന്നു. യേശുവിന്റെ ജീവിതത്തിൽ വാക്കും പ്രവർത്തിയും ഒരുപോലെ സമന്വയിക്കപ്പെട്ടു.

ഞാൻ ജീവന്റെ അപ്പമാകുന്നു എന്ന കർത്താവിന്റെ പഠിപ്പിക്കൽ, അഞ്ചപ്പം കൊണ്ട് അയ്യായിരത്തെ പോഷിപ്പിച്ചു താൻ തന്നെ ഭക്ഷണമായിത്തീർന്ന പ്രവൃത്തിയിലൂടെ കാണിച്ചു. ഞാൻ പുനരുത്ഥാനവും ജീവനും ആകുന്നു എന്ന പഠിപ്പിക്കൽ ലാസറിനെ ഉയർപ്പിച്ചും തന്റെ ഉയർപ്പു മൂലവും കാണിച്ചു കൊടുത്തു.

പിതാവിന്റെ പ്രവൃത്തി ചെയ്തുകൊണ്ടാണ് "എന്നെ കണ്ടവൻ പിതാവിനെ കണ്ടിരിക്കുന്നു എന്ന് പറയാൻ സാധിച്ചത്. പ. പൗലോസ് ശ്ലീഹായ്ക്കു പറയാൻ സാധിച്ചു." ഞാൻ ക്രിസ്തുവിന്റെ അനുകാരിയായിരിക്കുന്നതുപോലെ നിങ്ങളും അനുകാരികളാകുവിൻ. ഗാന്ധിജി നല്കിയ സന്ദേശം "My life is my message" എന്നതായിരുന്നു.

അനേക സംഭവങ്ങളിലൂടെ തന്റെ പഠിപ്പിക്കലുകളും പ്രവൃത്തിയും ഒന്നാണെന്ന് കർത്താവ് സമർത്ഥിച്ചു. അതു യേശു ക്രിസ്തു ദൈവസന്നിധിയിൽ പൂർണ്ണമായി പ്രതിഷ്ഠിക്കപ്പെട്ട വ്യക്തിയാണെന്ന് കാണിച്ചു. യേശുക്രിസ്തുവിനെപ്പോലെ വാക്കിലും പ്രവൃത്തിയിലും വിശ്വസ്തരായി പിതാവിന്റെ സന്നിധിയിൽ ജീവനുള്ള പ്രതിഭയായിത്തീരുവാൻ ഈ വേദഭാഗം അനുസ്മരിപ്പിക്കുന്നു.

പരിശുദ്ധനായ പൗലോസ് ശ്ലീഹാ 2-ാം കൊരിന്ത്യ ലേഖനത്തിൽ ആഹ്വാനം ചെയ്യുന്നതുപോലെ "ഒരുവൻ ക്രിസ്തുവിലായാൽ പുതിയ സൃഷ്ടിയാകുന്നു". ദൈവ സന്നിധിയിൽ ഒരു പുതു സൃഷ്ടിയായി പ്രതിഷ്ഠിക്കപ്പെടുവാൻ ഈ ദിനം നമ്മെ സഹായിക്കണം.

നവം. 18

## സ്ക്കറിയ പുരോഹിതനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച

**വി. ലൂക്കോസ് 15 – 25**

സഭയുടെ ആരാധനാ വർഷത്തിലെ വചനിപ്പുകാലം (Advent season) കുദോസ് ഈത്തോ–ഹുദോസ് ഈത്തോ ഞായറാഴ്ചകളോടെയാണ് ആരംഭിക്കുന്നത്. തുടർന്നു വരുന്ന അഞ്ചു ഞായറാഴ്ചകളിൽ കൂടി ഉൾക്കൊള്ളുന്നതാണ് ഈ കാലഘട്ടം. യേശുക്രിസ്തുവിന്റെ ജനനത്തെപ്പറ്റിയുള്ള സംഗതികളാണ് ഈ ആഴ്ചകളിലെ പ്രധാന ചിന്താവിഷയം.

യേശുക്രിസ്തുവിന്റെ ജനനത്തിന് സാക്ഷിയാകാനുള്ള ഒരുക്കമാണ് ഈ കാലഘട്ടം കൊണ്ട് ഉദ്ദേശിക്കുന്നത്. ദൈവത്തിന്റെ മനുഷ്യാവതാരവുമായി ബന്ധപ്പെട്ട പ്രധാന വ്യക്തികളെ ഈ കാലത്തിൽ സഭ സ്മരിക്കുന്നു. വിശ്വാസികളുടെ പിതാവായ അബ്രഹാം മുതൽ യോഹന്നാൻ സ്നാപകൻ വരെയുള്ള വ്യക്തിത്വങ്ങളുടെ ജീവിത മാതൃക ഈ കാലഘട്ടത്തിൽ പ്രത്യേക ചിന്താവിഷയമാണ്. ഇതിൽ ജീവിതത്തിലെ പ്രയാസമേറിയ അനുഭവങ്ങളെ അഭിമുഖീകരിച്ച് മുന്നേറിയ വ്യക്തിത്വങ്ങളുടെ ജീവിതം പ്രത്യേക പഠനവിഷയമാകുന്നു. ഈ കാലഘട്ടത്തിലെ ഇരുപത്തഞ്ചു നോമ്പ് യേശു ക്രിസ്തുവിന്റെ ജനനപ്പെരുനാളിൽ സംബന്ധിക്കാനുള്ള തയ്യാറെടുപ്പാണ്.

യോഹന്നാൻ സ്നാപകന്റെ ജനനത്തെപ്പറ്റിയുള്ള അറിയിപ്പാണ് ഇന്നത്തെ സുവിശേഷ ഭാഗം. തന്റെ ക്രമമനുസരിച്ചുള്ള ശുശ്രൂഷ ചെയ്തുവരുമ്പോൾ ബലിപീഠത്തിൽ ധൂപം അർപ്പിക്കുന്ന സഖര്യാവിന് ഗബ്രിയേൽ മാലാഖ പ്രത്യക്ഷപ്പെട്ട് യോഹന്നാന്റെ ജനനത്തെപ്പറ്റി അറിയിപ്പ് നല്കുന്നു. മോശയുടെ കാലം മുതൽ ലേവി ഗോത്രം ദിവ്യ ശുശ്രൂഷയ്ക്കായി തെരഞ്ഞെടുക്കപ്പെട്ടു. ദാവീദു രാജാവിന്റെ കാലത്ത് ഈ ഗോത്രം 24 തവണകളായി ക്രമീകരിക്കപ്പെട്ടു. സ്ക്കറിയായുടെ പിതാവായ അബിയാമിന്റെ തവണ എട്ടാമത്തേതായിരുന്നു (1 ദിന. 24:10). അത് എബ്രായ കലണ്ടർ അനുസരിച്ച് ഏകദേശം നവംബർ മാസത്തിൽ വരും.

പുതിയ നിയമത്തിൽ മാതൃകാദമ്പതികളിൽ പെടുന്നവരാണ് സഖര്യാവും എലിസബത്തും.

ഈ വേദഭാഗങ്ങൾ നല്കുന്ന സന്ദേശങ്ങൾ

**1) അസാദ്ധ്യതയെ സാധ്യമാക്കുന്ന ദൈവത്തിന്റെ ശക്തി**

മനുഷ്യ വർഗ്ഗത്തിന്റെ വീണ്ടെടുപ്പിനുവേണ്ടി ദൈവം തന്നെ മുൻകൈ എടുക്കുന്ന സംഭവമാണിത്. മനുഷ്യ ദൃഷ്ടിയിൽ കഴിവില്ലാത്തവരെയും അവഗണിക്കപ്പെടുന്നവരെയും തെരഞ്ഞെടുത്ത് ദൈവിക ദൗത്യത്തിന് അവരെ ശക്തീകരിക്കുന്നു. വന്ധ്യയായ സ്ത്രീകൾക്ക് മക്കളെ നല്കി അനുഗ്രഹിച്ച് അവർ ദൈവജനത്തിന്റെ ചരിത്രത്തിന്റെ ഭാഗമായിത്തീരുന്ന ഉദാഹരണങ്ങൾ പഴയ നിയമത്തിൽ ഇസഹാക്ക്, യാക്കോബ്, ശിംശോൻ, തുടങ്ങിയവരി

ലൂടെ നമുക്ക് മനസ്സിലാക്കാം.

യേശുവിന്റെ മുന്നോടിയായ യോഹന്നാൻ സ്നാപകന്റെ ജനനം വന്ധ്യയും പ്രായം കൂടിയവളുമായ എലിസബത്തിൽ നിന്നാണ്. ദൈവം നിസ്സഹായനായ മനുഷ്യന് ശക്തി നല്കി അവരെ രക്ഷാ പദ്ധതിയിൽ പങ്കാളികളാക്കുന്നു. മറ്റാർക്കും സഹായിക്കാൻ സാധിക്കാത്ത വിഷയങ്ങളിൽ ദൈവത്തിന്റെ അത്ഭുതകരമായ നടത്തിപ്പാണ് ഇവിടെ കാണാൻ കഴിയുന്നത്.

**2) മനുഷ്യബുദ്ധിയുടെ പരിമിതി**

തനിക്ക് എലിസബത്തിൽ മകൻ ജനിക്കുമെന്നുള്ള അറിയിപ്പിനെ തന്റെ കേവലബുദ്ധിയിൽ പരിഹാസമായിട്ടേ സഖറിയാവിന് തോന്നിയുള്ളൂ. വിശ്വാസവും ലോകജ്ഞാനവും തമ്മിലുള്ള ഒരു സംഘർഷം ഇവിടെ കാണാം. അബ്രഹാമിനെ വിശ്വാസികളുടെ പിതാവായി കാണുന്നത് ദൈവിക ശബ്ദത്തിന് മാനുഷിക ബുദ്ധികൊണ്ട് അർത്ഥം കണ്ടെത്താൻ ശ്രമിക്കാത്തതുകൊണ്ടാണ്.

നിന്നെ ഞാൻ വലിയ ജാതിയാക്കും എന്ന വാഗ്ദാനവും ഇസഹാക്കിനെ ബലികഴിക്കാനുള്ള ആഹ്വാനവും മാനുഷിക ബുദ്ധികൊണ്ട് വിശകലനം ചെയ്യാൻ അബ്രഹാം ശ്രമിക്കുന്നില്ല. വലിയ ജാതിയാക്കും എന്ന വാഗ്ദാനം മാനുഷിക ബുദ്ധികൊണ്ട് മനസ്സിലാക്കിയിരുന്നെങ്കിൽ ഇസഹാക്കിനെ ബലികഴിക്കാനുള്ള ദൈവശബ്ദം അവൻ കേൾക്കയില്ലായിരുന്നു.

ഇവിടെ സഖര്യാവ് സംശയാലുവാണ്. ദൈവശബ്ദം യഥാർത്ഥമാണെന്ന് മനസ്സിലാക്കാൻ സഖര്യാവിന് മൗനവും നിശബ്ദതയും ആവശ്യമായിരുന്നു. മൗനത്തിൽ അവൻ യഹോവയെ അറിഞ്ഞു. വിശ്വാസം കൂടുതൽ ശക്തമാവുകയും ചെയ്തു. അതിഭാഷണം പ്രാർത്ഥനയ്ക്ക് തടസ്സമാണ്. പ്രാർത്ഥനയ്ക്കുറവ് വിശ്വാസമില്ലായ്മയാണ്. ലൗകിക ജ്ഞാനത്തിന്റെ ആധിക്യവും ലൗകികതയുടെ ബഹുലതയും ദൈവിക സത്യങ്ങൾ മനുഷ്യന് മനസ്സിലാക്കാൻ, അവനെ ബലഹീനനാക്കുന്നു.

3. വിശ്വാസത്തോടുള്ള പ്രാർത്ഥന ദൈവസന്നിധിയിൽ കേൾക്കപ്പെടുന്നു.

മകൻ ലഭിക്കും എന്നുള്ളത് സഖര്യാവ് വിശ്വസിച്ചിരുന്നില്ല; തന്റെ പ്രതീക്ഷ നഷ്ടപ്പെട്ടിരുന്നു. എന്നാൽ സമൂഹത്തിലെ അപമാനത്തിൽ നിന്നുള്ള മോചനത്തിന് എലിസബത്ത് പ്രാർത്ഥിച്ചിരുന്നു എന്നത് 25-ാം വാക്യത്തിലെ "മനുഷ്യരുടെ ഇടയിൽ എനിക്കുണ്ടായിരുന്ന നിന്ദ നീക്കുവാൻ കർത്താവ് എന്നെ കടാക്ഷിച്ച നാളിൽ ഇങ്ങനെ എനിക്കു ചെയ്തു തന്നിരിക്കുന്നു" എന്ന അവരുടെ മറുപടിയിൽ വ്യക്തമാണ്.

യഹൂദ നബിമാരുടെ അഭിപ്രായത്തിൽ ഏഴു വിഭാഗത്തിൽ പെട്ടവരെ ദൈവം പുറന്തള്ളിയിരിക്കുകയാണ് മക്കളില്ലാത്തവർ അതിൽപെട്ടവരാണ്. ഉല്പത്തി 30:23-ന്റെ പശ്ചാത്തലം ഇതാണ്. അതുകൊണ്ട് തന്നെ സമൂഹത്തിലെ തങ്ങളുടെ നിന്ദയകറ്റാൻ ഈ പുരോഹിത കുടുംബം പ്രാർത്ഥിച്ചിരിക്കണം.

മക്കൾ ദൈവത്തിന്റെ ദാനമെന്ന സന്ദേശമുള്ളതുകൊണ്ടാവണം സഭ ഇന്ന് മാതാപിതാക്കളുടെ ദിനമായി വേർതിരിച്ചിരിക്കുന്നത്.

മനുഷ്യ ബുദ്ധിക്കതീതമാണ് ദൈവിക പ്രവർത്തനങ്ങൾ. മനുഷ്യന് സങ്കല്പിക്കാൻ കൂടി സാധിക്കാത്തവ ദൈവത്തിന് നിസ്സാരമാണ്. അസാധ്യ കാര്യങ്ങൾ അതിശയങ്ങളായി നടക്കുന്നത് പ്രാർത്ഥനയുടെ നിറവിൽ അനുഭവിക്കാൻ സാധിക്കും.

ദൈവജനം പുറത്തും, ദൈവത്തിന്റെയും ദൈവജനത്തിന്റെയും പ്രതിനിധിയായ പുരോഹിതൻ ബലിപീഠത്തിലും നിന്നു പ്രാർത്ഥിക്കുമ്പോഴാണ് ദൈവശബ്ദം വെളിപ്പെട്ടത്. ദൈവദർശനത്തിന്റെ വേദിയാണ് ബലിപീഠം. അവിടെ ബലിയർപ്പിക്കുന്നതും അതിൽ പങ്കുചേരുന്നതും അനുഗ്രഹമാണ്. അവിടെ സംശയങ്ങൾക്കും ചോദ്യങ്ങൾക്കും പ്രസക്തിയില്ല. സമർപ്പണവും വിശ്വാസവുമാണ് പ്രധാനം.

**4) പരീക്ഷണങ്ങളെ അനുഗ്രഹമാക്കി മാറ്റുന്നസഖര്യാവ്**

സംസാരശേഷി നഷ്ടപ്പെടുക എന്നത് ഏറ്റവും വേദനാജനകമായ അനുഭവമാണ്. സഖര്യാവിന് ഇത് ദൈവിക ജ്ഞാനത്തിന്റെ പൂർത്തീകരണത്തിന് മുഖാന്തിരമായി മാറി. ജീവിതത്തിലെ ശാരീരിക ബലഹീനതകൾ, കുറവുകൾ, രോഗങ്ങൾ എല്ലാം വിശ്വാസത്തെ ദൃഢമാക്കാൻ മുഖാന്തിരമാകണം.

മറിച്ചാണെങ്കിൽ നാം പ്രത്യാശ നശിച്ച് ശാപഗ്രസ്തരായി മാറും. പ. പത്രോസ് ശ്ലീഹാപറയുന്നു "അഗ്നിശോധനയെ അതിജീവിക്കുന്ന നശ്വരമായ സ്വർണ്ണത്തേക്കാൾ വിലയേറിയതായിരിക്കണം പരീക്ഷകളെ അതിജീവിക്കുന്ന നിങ്ങളുടെ വിശ്വാസം. അത് യേശുക്രിസ്തുവിന്റെ പ്രത്യാഗമത്തിൽ സ്തുതിക്കും മഹത്വത്തിനും ബഹുമാനത്തിനും ഹേതുവായിരിക്കും." (1 പത്രോസ് 1:7)

സഖര്യാവ് മൂകതയിൽ തന്റെ വിശ്വാസം ഉറപ്പിച്ചു. തനിക്ക് സംസാരശേഷി തിരികെ ലഭിച്ചപ്പോൾ ദൈവത്തെ സ്തുതിച്ചു കൊണ്ട് സംസാരിക്കാൻ തുടങ്ങി (ലൂക്കോസ് 1:64) പുതിയ നിയമം മുഴുവൻ പരിശോധിച്ചാൽ ദൈവശബ്ദം കേട്ട് ഇറങ്ങിത്തിരിച്ചവർ അനുഭവിച്ച പീഢയുടെയും വേദനകളുടെയും അനുഭവം മനസ്സിലാക്കാൻ സാധിക്കും. എന്നാൽ അവർ അനുഭവിച്ച ദൈവിക കൃപകളുടെ സമൃദ്ധി അളവറ്റതാണ്. നമ്മുടെ പ്രയാസങ്ങളിലും ബുദ്ധിമുട്ടുകളിലും വിശ്വാസം ഉറപ്പിക്കുവാൻ സാധിക്കണം. അപ്പോൾ ബലഹീനതകളെ അതിജീവിക്കുവാനുള്ള ദൈവിക കൃപ ലഭിക്കും.

മാർച്ച് 25

**ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച**

**വി. ലൂക്കോസ് 1:26-38**

**വചനിപ്പ് ഞായർ**

സുറിയാനി സഭാ പാരമ്പര്യത്തിൽ മാർച്ച് 25 ആണ് സൂബോറോ (വചനിപ്പ്) പെരുന്നാൾ. ഇന്ന് വചനിപ്പ് പെരുനാൾ അല്ല, വചനിപ്പ് ഞായറാഴ്ചയാണ്. ക്രിസ്തുവിന് മുന്നോടിയായി വന്ന യോഹന്നാന്റെ ജനനത്തിന്റെ അറിയിപ്പിന്റെ ശേഷം വി. ദൈവമാതാവിനുണ്ടായ അറിയിപ്പിനെ ഈ ദിവസം സ്മരിക്കുന്നു.

എലിസബത്തിനുണ്ടായ അറിയി

പ്പിന്റെ ആറാം മാസത്തിൽ കന്യക മറിയാമിന് ദൈവിക വെളിപാടുണ്ടായി. വചനമായ ദൈവം ജഡം ധരിക്കുവാൻ തന്നെ തെരഞ്ഞെടുത്ത് അവൾ പൂർണ്ണമായി അംഗീകരിക്കുകയും ദൈവവചനം നിറവേറ്റപ്പെടുവാൻ സമർപ്പിക്കുകയും ചെയ്തു.

3 വയസ്സുമുതൽ 12 വയസ്സുവരെ ദേവാലയത്തിൽ വളർത്തപ്പെട്ടു എന്നാണ് കന്യക മറിയാമിനെപ്പറ്റി Gospel of the birth of Mary എന്ന apocryphal പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്. കന്യക മറിയാം കിണറ്റിൻകരെ വെള്ളം കോരിക്കൊണ്ടു നിൽക്കുമ്പോൾ മാലാഖ ആദ്യം അവൾക്ക് പ്രത്യക്ഷപ്പെട്ടു എന്നും ഉടൻ തന്നെ അവൾ വീട്ടിലെത്തി പ്രാർത്ഥിക്കുമ്പോൾ മാലാഖ പ്രവേശിച്ച് ഈ വാചകങ്ങൾ അവളോട് സംസാരിച്ചു എന്നും പറയപ്പെടുന്നു.

ഈ അധ്യായത്തിൽ കന്യകമറിയാമിന്റെ 7 സവിശേഷതകൾ നമുക്ക് കാണുവാൻ സാധിക്കും. സമാധാനം, കൃപലഭിച്ചവൾ, കർത്താവ് അവളോടുകൂടെ, കന്യക മറിയാമിന്റെ വിനയം, കർത്താവിന്റെ അമ്മ, സ്ത്രീകളുടെ ഇടയിൽ വാഴ്ത്തപ്പെട്ടവൾ.

**ഭയപ്പെടേണ്ട**

പഴയ നിയമത്തിൽ പിതാക്കന്മാർക്ക് ഉണ്ടായ ദൈവിക വെളിപാടിന്റെ രീതിയിൽ തന്നെയാണ് കന്യകമറിയാമിനും ദൈവിക വെളിപാട് ലഭിക്കുന്നത്. ഭയപ്പെടേണ്ട (fear not) എന്ന സന്ദേശത്തോടെ ഇവയെല്ലാം ആരംഭിക്കുന്നു. അബ്രഹാമിനും (ഉല്പ. 15:1), ഹാഗാറിനും (ഉല്പ. 21:17) ഇസഹാക്കിനും (ഉല്പ. 26:24) യാക്കോബിനും (ഉല്പ. 46:3) അരുളപ്പാട് ലഭിക്കുന്നത് "നീ ഭയപ്പെടേണ്ട" എന്ന ആമുഖത്തോടെയാണ്.

വിശ്വാസികളുടെ പിതാവായ അബ്രഹാമിൽ തുടങ്ങുന്ന ദൈവിക വെളിപാടുകളിൽ ദൈവം മനുഷ്യരോട് സംസാരിച്ച് അവരെ ദൈവജനമായി വളർത്തിയെടുക്കുന്ന പ്രക്രിയയിൽ ദൈവം നല്കുന്ന വാഗ്ദാനമാണ് "ഭയപ്പെടേണ്ട" റോമാ ഭരണാധികാരികളുടെയും യഹൂദ മതനേതാക്കളുടെയും നീതിരഹിതമായ പ്രവർത്തനശൈലിയിൽ ഭയത്തോടെ ജീവിക്കുന്ന നീതിയുള്ള സത്യസന്ധരായ മനുഷ്യരുടെ പ്രതീകമായ കന്യക മറിയാമിന് സ്വർഗ്ഗത്തിൽ നിന്ന് ലഭിക്കുന്ന സന്ദേശമാണ് "ഭയപ്പെടേണ്ട" എന്നത്.

പഴയ നിയമ പിതാക്കന്മാരോട് സംസാരിച്ച ദൈവം അവർക്ക് അനവധിയായ വാഗ്ദാനങ്ങൾ നല്കുന്നുണ്ട്. മോശയോടും ദാവീദിനോടും ഒക്കെ സംസാരിച്ച ദൈവം വാഗ്ദാനങ്ങൾ നല്കി അവരെ ബലപ്പെടുത്തുന്നുണ്ട്. ഇവിടെയും ഭയപ്പെടേണ്ട എന്ന അരുളപ്പാടിനൊപ്പം കർത്താവിന്റെ സാന്നിധ്യം അവളോടുകൂടി എപ്പോഴും ഉണ്ട് എന്ന് പറയുന്നു.

**പ്രവചന പൂർത്തീകരണവും, രക്ഷാ വാഗ്ദാനവും**

ഇത് ഒരു പ്രവചനത്തിന്റെ പൂർത്തീകരണവും മറ്റൊരു വാഗ്ദാനവും ആണ്. യെശ. 7:14–ൽ കന്യക ഗർഭം ധരിച്ച് ഒരു പുത്രനെ പ്രസവിക്കുമെന്ന് പ്രവചിച്ചിരുന്നു. അതിന്റെ പൂർത്തീകരണമാണ് കർത്താവിന്റെ മനുഷ്യാവതാരം. ഈ അറിയിപ്പിൽ കർത്താവിൽ മനുഷ്യാവതാരത്തിലൂടെ മനുഷ്യവർഗ്ഗത്തിനുണ്ടാകുന്ന രക്ഷാവാഗ്ദാനവും പ്രകടമാണ്. "നീ അവന് യേശു എന്നു പേർ വിളിക്കണം... ദൈവ പുത്രൻ എന്നു വിളിക്കപ്പെട്ടു." വാഗ്ദാനത്തിന്റെ പൂർത്തീകരണത്തെപ്പറ്റി നിയമത്തെയും പ്രവാചകന്മാരെയും പൂർത്തീകരിക്കുവാനാണ് ഞാൻ വന്നിരിക്കുന്നത് എന്ന് യേശു തന്നെ പറഞ്ഞിട്ടുണ്ട്. പ്രവചനങ്ങളുടെ പൂർത്തീകരണമായ യേശുവിന്റെ ജനന അറിയിപ്പിൽ അവനിലൂടെയുള്ള രക്ഷയുടെ വാഗ്ദാനവും നല്കുന്നു.

**അത്യുന്നതന്റെ പുത്രൻ, ദാവീദിന്റെ സിംഹാസന അവകാശി**

ദൂതന്റെ അറിയിപ്പിൽ യേശുവിനു നല്കുന്ന വിശേഷണങ്ങൾ "അത്യുന്നതന്റെ പുത്രൻ" "അവന്റെ പിതാവായ ദാവീദിന്റെ അവകാശി" എന്നിവയാണ്.

അത്യുന്നതന്റെ പുത്രൻ (son of the most high) എന്നത് യേശുവിന്റെ ദൈവത്വത്തെ സൂചിപ്പിക്കുന്ന സംജ്ഞയാണ്. അത്യുന്നതൻ എന്നത് ദൈവത്തിനു മാത്രമുള്ള വിശേഷണമാണ്. (ഉല്പ. 14:18). "നസറത്ത് എന്ന ഗലീല പട്ടണത്തിൽ ദാവീദ് ഗൃഹത്തിലുള്ള യോസഫിനു വിവാഹം നിശ്ചയിച്ചിരുന്ന കന്യക" എന്നാണ് ഈ വേദഭാഗം മറിയയെ പരിചയപ്പെടുത്തുന്നത്. നസറത്ത് അവഗണിക്കപ്പെട്ട സ്ഥലവും (യോഹ. 1:46) ഗലീല പ്രദേശം അപ്രധാനവും (യോഹ. 7:52) ആയിരുന്നു. എന്നാൽ അവൾ രാജാവായ ദാവീദിന്റെ വംശത്തിൽ (മത്താ. 1:1,6) പെടുന്നു. യിസ്രയേലിന്റെ ചരിത്രത്തിലെ മഹാനായ രാജാവിന്റെ പുത്രൻ (മത്താ. 22:45) എന്നത് ക്രിസ്തുവിന്റെ മഹത്വത്തെ സൂചിപ്പിക്കുന്ന നാമമാണ്.

പുരുഷനെ അറിയായ്കയാൽ തനിക്ക് ഇത് ഇങ്ങനെ സംഭവിക്കുമെന്ന മറിയാമിന്റെ സംശയത്തിന് ദൂതൻ നല്കുന്ന ഉത്തരം "പരിശുദ്ധാത്മാവ് അവളുടെമേൽ വരും" എന്നാണ്. പരിശുദ്ധാത്മാവിനാലാണ് (മത്താ. 1:18,20) മറിയം ഗർഭവതിയായത്. കന്യകയുടെ (മനുഷ്യത്വം) ഉദരത്തിൽ പരിശുദ്ധാത്മാവിനാൽ (ദൈവത്വം) ഉല്പാദിതമായതിനാൽ യേശു പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമാണ്. അത്യുന്നതനായദൈവത്തിന്റെ പുത്രനും, ദാവീദിന്റെ പുത്രനും -ദൈവികവും മാനുഷികവുമായ പദവികൾ.

**സ്ഥാനത്തിനൊത്ത പ്രതികരണം പ്രതീക്ഷിക്കുന്നു**

മറിയം തന്റെ നിഷ്ക്കളങ്കതയിൽ പ്രകടിപ്പിക്കുന്ന സംശയത്തിന് ഭവ്യതയോടെയാണ് ദൂതൻ ഉത്തരം നല്കുന്നത്. ഞാൻ പുരുഷനെ അറിഞ്ഞിട്ടില്ലായ്കയാൽ ഇതെങ്ങനെ സംഭവിക്കും എന്ന് അവൾ ചോദിക്കുമ്പോൾ ദൂതൻ വളരെ വിശദമായി മറുപടി നല്കുന്നു. പരിശുദ്ധാത്മാവ് അവളുടെമേൽ വരുമെന്നും അത്യുന്നതന്റെ ശക്തി നിഴലിടുമെന്നും പറയുന്നു. നിഴലിടുമെന്ന് ദൈവ സാന്നിധ്യത്തെക്കുറിച്ച് മറിയമിനു മനസ്സിലാക്കുന്ന വിശദീകരണമാണ്. സമാഗമന കൂടാരത്തെ മേഘം മൂടുന്നത് (പുറപ്പാട് 40:34,38) മറുരൂപ മലയിലും ഇതു കാണാം (മത്താ. 17:5)

എന്നാൽ സഖറിയാ പുരോഹിതൻ ഈ രീതിയിൽ ദൂതനോട് ചോദിച്ചപ്പോൾ അദ്ദേഹത്തെ ശിക്ഷിക്കുകയാണ് ചെയ്തത്. ഏകദേശം ഒരേ രീതിയിലുള്ള ചോദ്യത്തിന് രണ്ടു വ്യത്യസ്ത പ്രതികരണങ്ങൾ. പുരോഹിത കർമ്മം നടത്തിക്കൊ

> "ഏറ്റവും മാധുര്യമേറിയ ഗാനമാണ് magnificat. പുതിയ നിയമത്തിന്റെ ആത്മികോല്ലാസം, വിനയത്തിലുള്ള കടാക്ഷം, അഹങ്കാരത്തിന്റെ തോൽവി, താഴ്മയുള്ളവരുടെ ഉന്നതി, അഹങ്കാരികളുടെ തകർച്ച, പട്ടിണിക്കാരുടെ സംതൃപ്തി, ധനവാന്മാരുടെ വിശപ്പ് എന്നിവ ഇതിൽ കാണാൻ സാധിക്കും. "

ണ്ടിരിക്കുന്ന വ്യക്തിയിൽ നിന്ന് ദൈവം കൂടുതൽ പ്രതീക്ഷിച്ചു. മറിയാം ഒരു സാധാരണ പെൺകുട്ടിയായിരുന്നു. അവൾ ആവശ്യപ്പെടാതെ തന്നെ അവൾക്ക് അടയാളവും നല്കുന്നു. അവളുടെ ചാർച്ചക്കാരിയായ എലിസബത്ത് ഗർഭവതിയായിരിക്കുന്നു എന്നതിലൂടെ വന്ധ്യയ്ക്ക് ഗർഭിണിയാകാമെങ്കിൽ കന്യകയ്ക്ക് പ്രസവിക്കാനും കഴിയുമെന്ന് കാണിച്ചു.

ഡിസംബർ 2

## എലിസബത്തിന്റെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്ര

ലൂക്കോസ് 1:39-56

25 നോമ്പിലെ ആദ്യത്തെ ഞായറാഴ്ച. ഉണ്ണിയേശുവിനെ എതിരേല്ക്കുന്നതിനുള്ള തയ്യാറെടുപ്പായി ഈ നോമ്പ് നാം അനുഷ്ഠിക്കുന്നു. ശാസ്ത്ര സാങ്കേതിക വിദ്യയുടെ വളർച്ചയിൽ നോമ്പിന്റെ മൂല്യം കുറച്ചുകാണിക്കപ്പെടുന്നുണ്ട്. നോമ്പനുഷ്ഠാനം ആരോഗ്യത്തിനു ഗുണം ചെയ്യുന്നതുകൊണ്ട് നോമ്പ് നല്ലതാണ് എന്ന രീതിയിലുള്ള പഠിപ്പിക്കലുകളുമുണ്ട്. എന്നാൽ നോമ്പിലൂടെ നിഷ്ഠാപരമായ മതജീവിതത്തിന് നാന്ദി കുറിക്കുകയാണ്. പ്രാർത്ഥനയിലൂടെയും ജാഗരണത്തിലൂടെയും മനസ്സിനെ ഒരുക്കുകയും നല്ല പ്രവൃത്തികളിലൂടെ ശരീരത്തെ നിർമ്മലമാക്കുകയും അങ്ങനെ ഉണ്ണിയേശുവിന് പിറക്കാൻ വിശുദ്ധ പുൽക്കൂടായി നാമായിത്തീരുകയും ചെയ്യുക എന്നുള്ളതാണ് 25 നോമ്പിന്റെ പ്രാധാന്യം.

പാപം മൂലം ദൈവത്തിൽ നിന്നകന്നുപോയ മനുഷ്യനെ തിരികെ ദൈവിക സ്നേഹത്തിലേക്ക് കൊണ്ടുവരുന്നതിനായി ഒരു രക്ഷകൻ പിറക്കുമെന്ന് ദൈവജനത്തിന് യഹോവ പ്രവാചകന്മാരിലൂടെ വാഗ്ദാനം ചെയ്തു. ആ രക്ഷകനുവേണ്ടി ദൈവജനം പ്രതീക്ഷയോടെ കാത്തിരുന്നു. ആ കാത്തിരിപ്പും രക്ഷകനെ സ്വീകരിക്കാനുള്ള തയ്യാറെടുപ്പുമാണ് ഈ നോമ്പിന്റെ അർത്ഥം നല്കുന്നത്.

കന്യക മറിയം തന്റെ ചാർച്ചക്കാരിയായ എലിസബത്തിനെ സന്ദർശിക്കാൻ പോകുന്നതാണ് വേദഭാഗം. രണ്ടു സ്ത്രീകൾ ഒന്നിച്ചു കൂടുന്നു. യേശുവും അവരുടെ മധ്യത്തിൽ ഉണ്ട്. അതുകൊണ്ട് രണ്ടു പേരിൽ നിന്നും ദൈവത്തിന് മഹത്വവും പരസ്പര അംഗീകാരത്തിന്റെ വാക്കുകളും പുറപ്പെടുന്നു.

സഖര്യാവും എലിസബത്തും താമസിച്ചുരുന്നത് യഹൂദ്യയിലാണ്. യെരുശലേം പട്ടണത്തിനു തെക്കു കിഴക്കായുള്ള Ein-Karem എന്ന സ്ഥലമാണ് യോഹന്നാൻ സ്നാപകന്റെ ജനനസ്ഥലം. സഖര്യാവിന്റെ ഭവനം സ്ഥിതിചെയ്തിരുന്നു എന്നുപറയുന്നിടത്ത് ഇന്ന് ഗ്രീക്ക് ഓർത്തഡോക്സ് സഭയുടെ ഒരു monastry ഉം കന്യക മറിയാമും എലിസബത്തും തമ്മിലുള്ള കൂടിക്കാഴ്ച നടന്ന സ്ഥലമെന്നു പറയപ്പെടുന്നിടത്ത് കത്തോലിക്ക സഭയ്ക്ക് ഒരു ദേവാലയവും (visitation church) ഉണ്ട്.

സഭയുടെ പ്രതീകമായി കന്യകമറിയാമിനെ നമുക്കു കാണാം. ഈ വേദഭാഗത്ത് അവൾ എങ്ങനെ സഭയുടെ പ്രതീകമാകുന്നുവെന്ന് നോക്കാം.

### 1. ശുശ്രൂഷയുടെ മനോഭാവം

കന്യകമറിയാമിന്റെ ശുശ്രൂഷാ മനോഭാവം വഴി അവൾ സഭയുടെ പ്രതീകമായി മാറുന്നു. സഭയുടെ ദൗത്യം ശുശ്രൂഷയാണല്ലോ. ദൈവം തനിക്ക് നല്കിയ പ്രത്യേക സ്ഥാന ലബ്ധിയിൽ അഹങ്കരിക്കാതെ എലിസബത്തിനെ ശുശ്രൂഷിക്കുന്നതിനുവേണ്ടി ഗലീലയിൽ നിന്ന് യഹൂദ്യയിലേക്ക് ദീർഘമായ യാത്ര നടത്തി. കന്യകമറിയാമിന്റെ എളിമയും വിനയവും പ്രത്യേകം പ്രസ്താവ്യമാണ്. എലിസബത്തിന് ശുശ്രൂഷ ആവശ്യമായ മൂന്നു മാസം സ്വയം മനസ്സിലാക്കി ചെയ്യുന്നു. കാനാവിലെ കല്യാണ വിരുന്നിലെ അവളുടെ സഹായവും ഇങ്ങോട്ട് ആവശ്യപ്പെടാതെയുള്ളതായിരുന്നു. സേവന മേഖലകൾ കണ്ടെത്തി സഹായം എത്തിക്കേണ്ട സഭയുടെ ദൗത്യം കന്യക മറിയാമിലൂടെ വ്യക്തമാകുന്നു. ഒപ്പം ലഭിച്ചിരിക്കുന്ന അനുഗ്രഹങ്ങളിൽ അഹങ്കരിക്കാതെ എളിമയുടെ മനോഭാവം വളർത്തിയെടുക്കണമെന്ന പാഠവും നല്കുന്നു.

### 2. രക്ഷകനുമായി എളിയവരിലേക്ക്

യേശുവിനെ ഉദരത്തിൽ വഹിച്ചുകൊണ്ട് എലിസബത്തിനെ സന്ദർശിക്കുന്ന മറിയം സഭയുടെ പ്രതീകമാണ്. ഭക്ഷണവും പേറിക്കൊണ്ട് എളിയവരുടെ ഇടയിലേക്ക് ചെല്ലുക എന്നതാണല്ലോ സഭയുടെ ദൗത്യം. ഈ കൂടിക്കാഴ്ചയിൽ എലിസബത്തിന്റെ ഉദരത്തിലുണ്ടാകുന്ന കുതിച്ചുചാട്ടം വിപ്ലവത്തിന്റെ സൂചനയാണ്. സഭ ലോകത്തിൽ പ്രവർത്തിക്കുമ്പോൾ എളിയവരിൽ കുതിച്ചു ചാട്ടമുണ്ടാകണം.

ഈ വിപ്ലവമാണ് മറിയാമിന്റെ പാട്ടിൽ അടങ്ങിയിരിക്കുന്നത്. ഏറ്റവും മാധുര്യമേറിയ ഗാനമാണ് magnificat. പുതിയ നിയമത്തിന്റെ ആത്മികോല്ലാസം, വിനയത്തിലുള്ള കടാക്ഷം, അഹങ്കാരത്തിന്റെ തോൽവി, താഴ്മയുള്ളവരുടെ ഉന്നതി, അഹങ്കാരികളുടെ തകർച്ച, പട്ടിണിക്കാരുടെ സംതൃപ്തി, ധനവാന്മാരുടെ വിശപ്പ് എന്നിവ ഇതിൽ കാണാൻ സാധിക്കും. അതുകൊണ്ടു തന്നെയാണ് വി. സഭ ദിവസവും ഈ ഗാനം ആവർത്തിച്ചാലപിക്കുന്നത്. മറിയാമിന്റെ വ്യക്തിത്വത്തിലേക്ക് വെളിച്ചം വീശുന്ന ഈ പാട്ട് സഭയ്ക്കുള്ള സന്ദേശവുമാണ്.

### 3. രക്ഷകനായി ജനത്തെ ഒരുക്കുന്നു

കർത്താവിന് വഴി ഒരുക്കുന്ന യോഹന്നാൻ സ്നാപകന്റെ ജനനത്തിൽ തന്റെ പങ്കു നിർവ്വഹിക്കാനാണ് മറിയം എലിസബത്തിനെ സന്ദർശിക്കുന്നത്. ഇതിലൂടെ ജനത്തെ തയ്യാറാക്കുന്നതിൽ മറിയാം പങ്കാളിയാകുന്നു. അങ്ങനെ, രക്ഷകനെ ലോകത്തിന് വെളിപ്പെടുത്തുക, അതിലൂടെ ലോകത്തെ പരിശുദ്ധാത്മ നിറവിൽ ഒരുക്കുക എന്ന ദൗത്യത്തിന്റെ പ്രതീകമായി മറിയാമിനെ കാണാം.

യഹൂദ ജനതയിൽ ഒരു നവോത്ഥാനത്തിന് തുടക്കം കുറിച്ചയാളാണ്

യോഹന്നാൻ സ്നാപകൻ. അദ്ദേഹം കർത്താവിന്റെ വരവിന്-മനുഷ്യാവതാര കാലത്തിന് പാത ഒരുക്കി. കർത്താവിന്റെ രണ്ടാമത്തെ വരവിൽ വഴി ഒരുക്കുക എന്നതാണ് സഭയുടെ ദൗത്യം.

ഈ കൂടിക്കാഴ്ചയിൽ രണ്ടു സ്ത്രീരത്നങ്ങളും പരസ്പരം അംഗീകരിക്കുകയും എലിസബത്ത് കന്യക മറിയാമിനെ 'കർത്താവിന്റെ അമ്മ' എന്നു സംബോധന ചെയ്യുകയും ചെയ്യുന്നു. ഓർത്തഡോക്സ് ദൈവശാസ്ത്രത്തിലെ 'Theotokos' എന്നതിന്റെ അടിസ്ഥാനം ഈ ഭാഗമാണ്. എ.ഡി. 431-ലെ എഫേസൂസ് സുന്നഹദോസിൽ വച്ച് കോൺസ്റ്റാന്റിനോപ്പിൾ പാത്രിയർക്കീസായിരുന്ന നെസ്തോറിയോസിനെ മുടക്കാൻ ഉണ്ടായ കാരണം 'ദൈവമാതാവ്' എന്നു വിളിക്കുന്നത് ശരിയല്ല എന്നു ശഠിച്ചതാണല്ലോ.

ചുരുങ്ങിയ ദിവസം മാത്രം പ്രായമുള്ള കുഞ്ഞിനെയാണ് കന്യകമറിയാം ഉദരത്തിൽ വഹിച്ചത്. എന്റെ കർത്താവിന്റെ അമ്മ എന്ന പരാമർശത്തിലൂടെ ആ മാതൃത്വം അംഗീകരിക്കപ്പെടുകയാണ്. അങ്ങനെയെങ്കിൽ ഒരു കുഞ്ഞിന്റെ ജീവന്റെ പ്രാരംഭഘട്ടത്തിൽ ദൈവത്തിന്റെ ദാനമായ കുഞ്ഞുങ്ങളെ ഉദരത്തിൽ വച്ചു നശിപ്പിക്കുന്നത് ജീവൻ നശിപ്പിക്കലല്ലേ?

ക്രിസ്തുവിന്റെ സാന്നിധ്യം കന്യകമറിയാമിലൂടെ എലിസബത്തിന് കാണാൻ കഴിഞ്ഞു. അവൾ പരിശുദ്ധാത്മാവിൽ നിറഞ്ഞു. വി. കുർബ്ബാന അപ്പത്തിൽ യേശുക്രിസ്തുവിനെ അന്തരാത്മാവിൽ ദർശിക്കാൻ കഴിയുമ്പോഴേ പരിശുദ്ധാത്മാവിന്റെ നിറവ് നമുക്ക് ലഭിക്കുകയുള്ളു.

ഡിസംബർ 9

## മാർ യൂഹാനോൻ മാംദാനയുടെ ജനനം

**ലൂക്കോസ് 1:57-80**

### ഒരുക്കത്തിനുള്ള ആഹ്വാനം

യേശു ക്രിസ്തുവിന്റെ മുന്നോടിയായിട്ടു വന്ന സ്നാപക യോഹന്നാന്റെ ജനനമാണ് സഭ ഈ ഞായറാഴ്ച അനുസ്മരിക്കുന്നത്. ക്രൈസ്തവരായ നാം യേശുക്രിസ്തുവിന്റെ ജനനം ആഘോഷപൂർവ്വം ആചരിക്കുന്നതിനുമുമ്പ് ക്രിസ്തുവിനെ നമ്മുടെ നാഥനും, വഴിയും സത്യവും ജീവനുമായി അംഗീകരിക്കാനും സ്വീകരിക്കാനും അനുതാപത്തോടെ നമ്മുടെ മനസ്സിനെ ഒരുക്കുവാനുമുള്ള ആഹ്വാനങ്ങൾ ആണ് യേശുക്രിസ്തുവിന്റെ ജനനത്തിനുമുമ്പ് സ്നാപക യോഹന്നാന്റെ ജനനം ആചരിക്കുന്നതിലൂടെ ലഭിക്കുന്നത്. അതിനായിരുന്നുവല്ലോ മരുഭൂമിയിൽ വിളിച്ചു പറയുന്നവന്റെ ശബ്ദം.

യോഹന്നാൻ സ്നാപകന്റെ ജനനം യെശയ്യാ പ്രവാചകന്റെ പ്രവചനത്തിന്റെ പൂർത്തീകരണമായിരുന്നു. "താഴ്വരകൾ നികത്തപ്പെടും, കുന്നും മലയും നിരത്തപ്പെടും, വളഞ്ഞ വഴികൾ നേരെയാക്കപ്പെടും, പരുപരുത്തവ മൃദുവാക്കപ്പെടും എന്ന പ്രവാചക ശബ്ദം യോഹന്നാൻ സ്നാപകനിലൂടെ അക്ഷരാർത്ഥത്തിൽ നിവൃത്തിയാകുകയായിരുന്നു.

യോഹന്നാൻ സ്നാപകന്റെ ദൗത്യം തുടങ്ങുമ്പോൾ അന്നത്തെ യഹൂദ സമൂഹത്തിന്റെ സ്വഭാവം എങ്ങനെയായിരുന്നുവെന്ന് ലൂക്കോസ് 3-ാം അധ്യായത്തിൽ നമുക്ക് കാണാം. അനീതിയും, അസമത്വവും അവിഹിത വേഴ്ചയും അനാചാരങ്ങളും അമിത ലാഭവും മൂലം ദുഷിക്കപ്പെട്ട ഒരു സമൂഹത്തോടാണ് യോഹന്നാൻ സ്നാപകൻ സംസാരിച്ചത്. ദുഷിച്ചു നാറിയ ഒരു സമൂഹത്തെ ദൈവഹിതപ്രകാരം ഒരുക്കി ലോകരക്ഷകൻ ജനമധ്യത്തിലേക്ക് കടന്നു വരാൻ മനുഷ്യ ഹൃദയങ്ങളെ അനുതാപത്തിലേക്ക് തിരിക്കുകയായിരുന്നു അവന്റെ ദൗത്യം.

ആത്മശോധനയിലൂടെ യേശുക്രിസ്തുവിന്റെ ജനനത്തിന് ഒരുങ്ങുക എന്നതാണ് സഭയുടെയും ക്രമീകരണം. അതുകൊണ്ടാണ് ഈ കാലഘട്ടത്തിൽ നോമ്പാചരിക്കുന്നത്.

### ദൈവത്തിന്റെ ദാനമായ യോഹന്നാൻ

യോഹന്നാൻ എന്ന പേരിന്റെ അർത്ഥം 'യഹോവയുടെ ദാനം', 'ദൈവം കരുണയുള്ളവൻ' എന്നൊക്കെയാണ്.

8-ാം ദിവസം ആൺകുട്ടികൾ പരിച്ഛേദന ഏല്ക്കുകയും പേരു സ്വീകരിക്കുകയും ചെയ്യുക എന്നതാണ് പതിവ്. യഹൂദ പാരമ്പര്യ പ്രകാരം ജനിച്ച സാഹചര്യവുമായി സാമ്യമുള്ള പേരുകൾ കുഞ്ഞുങ്ങൾക്ക് നല്കാറുണ്ട്. (ഉദാ. ഏശാവ്, യാക്കോബ്, ഉല്പ. 25:25-26). കുഞ്ഞിന്റെ സ്വഭാവത്തെ സൂചിപ്പിക്കുന്ന പേരുകളും സാധരണയാണ് (ഉദാ. ലാബാൻ). ചിലപ്പോൾ മാതാപിതാക്കളുടെ സന്തോഷം പേരിലൂടെ പ്രകടിപ്പിക്കപ്പെട്ടു (ഉദാ. ശൗൽ, ശമുവേൽ) അല്ലെങ്കിൽ പിതാവിന്റെ തന്നെ പേരു നല്കും. എന്നാൽ യോഹന്നാൻ എന്നപേര് മേല്പറഞ്ഞ ഒന്നിനോടും സാദൃശ്യം പുലർത്തുന്നില്ല. വ്യത്യസ്തമായ പേരാണ് മാതാപിതാക്കൾ നല്കുന്നത്.

വാർദ്ധക്യത്തിൽ സഖര്യാവ്, എലിസബത്ത് ദമ്പതികൾക്ക് ലഭിച്ചതുകൊണ്ടു മാത്രമല്ല യോഹന്നാൻ ദൈവത്തിന്റെ ദാനമാകുന്നത്. മുൻപറഞ്ഞ സാമൂഹ്യ ചുറ്റുപാടുകളിൽ ദൈവജനത്തെ നവീകരിക്കുവാനും കർത്താവിനു വഴി ഒരുക്കുവാനും ദൈവജനത്തിനു മൊത്തമായി ലഭിച്ച ദാനമായതുകൊണ്ടാണ് സ്നാപകൻ ദൈവത്തിന്റെ ദാനമാകുന്നത്. അവൻ യഹോവയുടെ ദാനവും ദൈവജനത്തോടുള്ള പ്രവചനങ്ങളുടെ പൂർത്തീകരണവുമാണ്.

പേരു നല്കേണ്ട സമയം കുടുംബനാഥൻ മിണ്ടാതിരുന്നപ്പോൾ ആളുകളുടെ ഇടയിൽ പേരിനെ സംബന്ധിച്ച തർക്കം ഉണ്ടായി. സംസാരിക്കേണ്ടവർ അതിന്റെ സമയത്ത് സംസാരിക്കാതിരുന്നാൽ സ്വഭാവികമായും അങ്ങനെ സംഭവിക്കും. തീരുമാനിക്കേണ്ടവൻ തീരുമാനം അറിയിച്ചപ്പോൾ വീട്ടുകാർ ശാന്തരായി.

### മൗനത്തിനു ശേഷമുള്ള സ്തോത്ര ഗാനം

സഖര്യാവ് പരിശുദ്ധാത്മാവ് നിറഞ്ഞവനായി സംസാരിച്ചു തുടങ്ങിയപ്പോൾ പറഞ്ഞു തുടങ്ങിയ വാചകങ്ങളിൽ നിന്നുവ്യക്തമാണ് യോഹന്നാൻ സ്നാപകന്റെ ജനനം ദൈവജനത്തിനു മുഴുവൻ ആയിട്ടുള്ള ദൈവത്തിന്റെ കരുണയാണ് എന്നത്. ലോകത്തെ നവീകരിക്കാനുള്ള ദൈവത്തിന്റെ ദാനത്തെ മനസ്സിലാക്കുവാൻ സഖര്യാവിന്റെ മൗനവും ധ്യാനവും പ്രാർത്ഥനയും മുഖാന്തിരമായി. അതിന്റെ പരിണിത ഫലമാണ് 68 മുതൽ 79 വരെയുള്ള സ്തോത്ര ഗാനം.

ഇതാ വാഗ്ദാനങ്ങൾ നിറവേറുന്നു. ശത്രുക്കൾ പരാജയപ്പെടുന്നു. ആരാധന സ്വതന്ത്രമാകുന്നു. സകല തലമുറകളു

ടെയും പ്രതീക്ഷയായിരുന്ന വചനം അടുത്തടുത്തു വരുന്നു. അതിന്റെ ശബ്ദം കേൾക്കപ്പെടുന്നു. ലോക ശക്തികൾ തളരുന്നു. നീതിയുടെ രാജ്യം സ്ഥാപിതമാകുന്നു. ഈ സ്തോത്രഗാനം എല്ലാക്കാലത്തും പ്രയാസങ്ങളുടെ, അന്ധകാരത്തിന്റെ നിരാശയുടെ താഴ്‌വാരങ്ങളിലും വിളക്കും ആശ്വാസവുമായി പ്രശോഭിക്കുന്നു.

സഖര്യാവ് ഒരു പ്രവാചകൻ മാത്രമല്ല ചരിത്രകാരൻ കൂടിയാണ്. ചരിത്രത്തിൽ പ്രവർത്തിക്കുന്ന ദൈവം തന്റെ കാലഘട്ടത്തിലെ സാമൂഹിക പശ്ചാത്തലത്തിൽ എങ്ങനെ പ്രവർത്തിക്കുന്നു എന്നും അന്ധകാരത്തിന്റെ ആധിപത്യം എത്ര നീണ്ടു പോയാലും പ്രത്യാശയുടെ സൂര്യതേജസ് ഉദയം ചെയ്യും എന്ന് വ്യക്തമായി കാട്ടിക്കൊടുക്കുവാൻ സഖര്യാവ് ഇവിടെ ഈ സ്തോത്രഗീതത്തിലൂടെ ഉദ്യമിക്കുകയാണ്.

**മകനെക്കുറിച്ചുള്ള പിതാവിന്റെ പ്രതീക്ഷ**

യോഹന്നാന്റെ ജനനവും ജീവിതവും സമൂഹത്തിന്റെ മുഴുവൻ നന്മയ്ക്കായി കാണുവാനുള്ള ഒരു പിതാവിന്റെ വിശാല മനസ്കത ആധുനിക മാതാപിതാക്കൾക്ക് സഭ ശിശുദിനമായി ആഘോഷിക്കുന്ന ഈ ദിവസം പ്രചോദനം നല്കേണ്ടതാണ്. 76, 77 വാക്യങ്ങൾ ശ്രദ്ധേയമാണ്. തന്റേയോ കുടുംബത്തിന്റെയോ വളർച്ചയ്ക്കും മഹിമയ്ക്കും ഈ പൈതൽ ആയിത്തീരും എന്നല്ല സഖര്യാവ് പ്രവചിച്ച് പറയുന്നത്. "നമ്മുടെ ദൈവത്തിന്റെ ആർദ്ര കരുണയാൽ അവന്റെ ജനനത്തിനു പാപമോചനത്തിൽ രക്ഷാ പരിജ്ഞാനം കൊടുപ്പാനുമായി നീ അവനു മുമ്പായി നടക്കും." സഭയും സമൂഹവും എന്ന വിശാല വീക്ഷണം മക്കളുടെ വളർച്ചയിൽ മാതാപിതാക്കൾക്ക് ഉണ്ടാകണം.

**മുന്നോടിയായ യോഹന്നാൻ**

യേശുക്രിസ്തു തന്നെ യോഹന്നാൻ സ്നാപകനെപ്പറ്റി പറയുന്നുണ്ട് "സ്ത്രീകളിൽ നിന്ന് ജനിച്ചിട്ടുള്ളവരിൽ യോഹന്നാനേക്കാൾ വലിയവൻ ആരുമില്ല". അവൻ പ്രവാചകൻ എന്ന നിലയിലും (മത്താ. 11:9), ശ്ലീഹാ എന്ന നിലയിലും (ലൂക്കോസ് 1:17) രക്തസാക്ഷി എന്ന നിലയിലും (മത്താ. 14:1-12) മഹാപുരോഹിതൻ എന്ന നിലയിലും, പഴയ നിയമത്തിലെ അവസാനത്തെ ആചാര്യൻ (മത്താ. 11:13-14) എന്ന നിലയിലും ബഹുമാന്യനാണ്.





## പള്ളി നർമ്മങ്ങൾ

### മലങ്കരസഭ വിൽക്കുന്നു

മലങ്കരസഭയുടെ ഔദ്യോഗിക മാസികയായ മലങ്കര സഭാ മാസികയുടെ പ്രവർത്തകനായ ഒരു യുവാവ്. ഊർജ്ജസ്വലൻ.

ഓടി അച്ചന്റെയരികിലെത്തി.

അച്ചൻ രാവിലെ വി. കുർബ്ബാനയ്ക്കായി ഒരുങ്ങി പള്ളിയകത്തേക്ക് പ്രവേശിക്കുകയാണ്.

അച്ചോ... ഒന്നു നിന്നാട്ടെ.....

"വി. കുർബ്ബാന കഴിയുമ്പം ഒന്നു വിളിച്ചു പറയണം"

ങ്ഹും!

"മലങ്കരസഭ വിൽക്കാനുണ്ടെന്ന്"

അച്ചൻ അകത്തോട്ട് പോണോ വേണ്ടയോ എന്ന് ശങ്കിച്ചു പോൽ.

* * *

### അമേരിയ്ക്കയ്ക്കു വേണ്ടി

വലിയ അറിവുള്ളവർക്കും ചിലപ്പോൾ അബദ്ധം പറ്റിയേക്കാം.

വി. ദൈവമാതാവിന്റെ പടത്തിനു താഴെ നിന്ന് വിദ്വാൻ വിജ്ഞാനം വിളമ്പിത്തുടങ്ങി.

"അല്ല നമ്മളെന്തിനാണ് അമേരിക്കയ്ക്കുവേണ്ടി ഇത്രയങ്ങ് പ്രാർത്ഥിക്കുന്നത്"

എന്താ സാറേ?

അല്ല മാതാവിന്റെ പടത്തിന്റെ താഴെ എഴുതി വച്ചിരിക്കുന്നതു കണ്ടില്ലേ പ്രേ ഫോർ യു.എസ്. (Pray for US)

* * *

### ഒരു പേരിലെന്തിരിക്കുന്നു?

പറയാൻ വരട്ടെ! പള്ളിക്കള്ളനായ (പള്ളിയിൽ വരാത്ത കള്ളന്മാർ) ഒരു നസ്രാണി മൂപ്പീന്ന് കൊച്ചു മകന്റെ മാമോദീസായ്ക്ക് കൃത്യം പള്ളിയ്ക്കകത്ത് ഹാജർ. പട്ടു ജൂബായിട്ടു നില്പു കണ്ടാൽ സർവ്വദാ യോഗ്യൻ ആരറിവൂ. ഉള്ളിലൊരു കുന്തവും ഗ്രാഹ്യമില്ല.

സത്യപ്രതിജ്ഞ!

തോമസച്ചൻ നിർദ്ദേശങ്ങൾ കൊടുത്തു. മൂപ്പിന്നിന്റെ കൊച്ചു മകന്റെ പേരും തോമസെന്ന് തന്നെ. കാരണം അയാളും തോമസാണല്ലോ. മൂപ്പിന്ന് ഉണ്ടക്കണ്ണു തുറന്ന് അച്ചന്റെ മുഖത്തു നോക്കി പറഞ്ഞു തുടങ്ങി.

"മാമോദീസാ മുങ്ങുന്ന...." "മുങ്ങുന്ന"

"തോമസ് ഞാൻ" "തോമസ് നീ"

സാത്താനേ എന്നേയും.....

പിന്നെപ്പറഞ്ഞതൊന്നു പറയേണ്ട.






വാർത്തകൾ

## ഓർമ്മപ്പെരുന്നാൾ

**ദേവലോകം:-** കാതോലിക്കേറ്റ് അരമനയിൽ കബറടങ്ങിയിരിക്കുന്ന ഭാഗ്യ സ്മരണാർഹരായ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ ഓർമ്മപ്പെരുന്നാൾ നവംബർ 8-നും, പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ ബാവായുടെ ഓർമ്മപ്പെരുന്നാൾ ഡിസംബർ 8-നും സമുചിതമായി കൊണ്ടാടുന്നു.

വൈകുന്നേരം സന്ധ്യാനമസ്ക്കാരവും, പ്രസംഗവും, റാസയും, ആശിർവാദവും ഉണ്ടായിരിക്കും. രാവിലെ പ്രഭാത നമസ്ക്കാരവും, പ. ബാവാതിരുമനസ്സിന്റെയും വന്ദ്യ പിതാക്കന്മാരുടെയും കാർമികത്വത്തിൽ വി. കുർബ്ബാനയും നടത്തപ്പെടുന്നു.

എല്ലാ ദിവസവും രാവിലെ 4.30-ന് രാത്രിനമസ്ക്കാരവും, വൈകിട്ട് 5.30-ന് സന്ധ്യാനമസ്ക്കാരവും, എല്ലാ ശനിയാഴ്ചയും രാവിലെ 7 മണിക്ക് വിശുദ്ധ കുർബ്ബാനയും, ഞായറാഴ്ച രാവിലെ 6.30 നമസ്ക്കാരവും, 7.30-ന് വിശുദ്ധ കുർബ്ബാനയും ഉണ്ടായിരിക്കുമെന്ന് മാനേജർ ക്രിസ്റ്റഫോറസ് റമ്പാൻ അറിയിക്കുന്നു.

**പത്തനാപുരം:-** മൗണ്ട് താബോർ ദയറാസ്ഥാപക സുപ്പീരിയറും നിരണം ഭദ്രാസന മെത്രാപ്പോലീത്തായും ആയിരുന്ന കാലം ചെയ്ത മാർ തോമ്മാ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ 35-ാമത് ശ്രാദ്ധപ്പെരുനാളും മദ്രാസ് ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന കാലം ചെയ്ത സഖറിയാസ് മാർ ദീവന്നാസ്യോസ് തിരുമനസ്സിലെ 10-ാമത് ശ്രാദ്ധപ്പെരുന്നാളും സംയുക്തമായി 2007 ഡിസംബർ 2, 3 (ഞായർ തിങ്കൾ) തീയതികളിൽ പിതാക്കന്മാർ കബറടങ്ങിയിരിക്കുന്ന ദയറാചാപ്പലിൽ നടത്തുവാൻ തീരുമാനിച്ചിരിക്കുന്നു. താബോർ ദയറാ സുപ്പീരിയർ ആയിരിക്കുന്ന പരിശുദ്ധ മോറാൻ മാർ ബസ്സേലിയോസ് ദിദിമോസ് I ബാവായുടെ പ്രധാന കാർമ്മികത്വത്തിലും സഭയിലെ അഭിവന്ദ്യ മേല്പട്ടക്കാരുടെ സഹകാർമ്മികത്വത്തിലും പെരുനാൾ ആഘോഷിക്കുന്നതാണ്.

പെരുനാളിനോടനുബന്ധിച്ച് നവംബർ 29, 30, ഡിസംബർ 1 തീയതികളിൽ മൂന്ന് ദിവസത്തെ പ്രസംഗയോഗങ്ങൾക്ക് കൊല്ലം ഭദ്രാസന ഗോസ്പൽ ടീം നേതൃത്വം നൽകുന്നതാണ്. ഡിസംബർ 2-ാം തീയതി വൈകിട്ട് 5 മണിക്ക് മാർ ലാസ്സറസ് പള്ളി വക, കല്ലുംകടവിലുള്ള കുരിശടിയിൽ നിന്നും ഭക്തി നിർഭരമായ റാസ്സ കബറിങ്കലേക്ക് നടത്തുന്നതായിരിക്കും. വിവിധ പള്ളികളിൽ നിന്നുള്ള പദയാത്രാസംഘങ്ങളും പരിപാടികളിൽ സംബന്ധിക്കുന്നതിനുള്ള ക്രമീകരണങ്ങൾ ചെയ്തിട്ടുണ്ട്.

ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് നവംബർ 17-ാം തീയതി ശനിയാഴ്ച "മാർ തോമാ ദിവന്നാസ്യോസ് മെമ്മോറിയൽ" പ്രൈസിനുള്ള അഖില മലങ്കര സൺഡേസ്ക്കൂൾ മത്സരങ്ങളും നവംബർ 3-ാം തീയതി വെള്ളിയാഴ്ച പകൽ 2 മണിക്ക് മാർ ദീവന്നാസ്യോസ് സ്മാരക പ്രഭാഷണവും മൗണ്ട് താബോർ ട്രെയിനിംഗ് കോളേജിൽ വച്ച് നടത്തുന്നതാണ്.

## കരസ്ഥമാക്കി



2007-ൽ സെറാംപൂർ യൂണിവേഴ്സിറ്റി നടത്തിയ ബി.ഡി. ഡിഗ്രി പരീക്ഷയിൽ ബാംഗ്ലൂർ യുണൈറ്റഡ് തിയോളജിക്കൽ കോളജ് വിദ്യാർത്ഥിനി ശ്രീമതി സൂസൻ ലിജു ഫസ്റ്റ് ക്ലാസ്സിൽ 'എ' ഗ്രേഡിൽ പാസ്സായി. കലാലംപൂർ ഓർത്തഡോക്സ് ഇടവക സഹവികാരി ഫാ. സജി തോമസിന്റെ ഭാര്യയും വെരി. റവ. ഏബ്രഹാം ഐപ്പ് മങ്ങാട്ട് കോർ എപ്പിസ്ക്കോപ്പായുടെ സീമന്ത പുത്രിയുമാണ് ശ്രീമതി സൂസൻ ലിജു.



പ്ലസ്ടു പരീക്ഷയിൽ എല്ലാ വിഷയത്തിനും എ ഗ്രേഡ് കരസ്ഥമാക്കിയ പുത്തൂർ കിണറ്റുംകര കിഴക്കേതിൽ പുതിയോട്ട് വിൽസൺ ജോണിന്റെ മകൾ ഫേബാ വിൽസൺ പുത്തൂർ വലിയ പള്ളി ഇടവകാംഗം.

## ഇടവക ജൂബിലി

**രാജസ്ഥാൻ:-** ഭീൽവാരാ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ജൂബിലി ആഘോഷിക്കുന്നു. 1983-ൽ ഭീൽവാരയിൽ ഇടവക രൂപീകൃതമായി. 1996-ൽ ഇവിടെ ദേവാലയം നിർമ്മിക്കുകയും അഭിവന്ദ്യ ജോബ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ കൂദാശ നിർവ്വഹിക്കുകയും ചെയ്തു. ഈ വർഷം ഇടവക വിവിധ പരിപാടികളോട് സിൽവർ ജൂബിലി ആഘോഷിക്കുന്നു. ആഗസ്റ്റ് 15-ന് ആരംഭിച്ച ഇടവകയുടെ ജൂബിലി ആഘോഷങ്ങൾക്ക് ഡിസം. 30-നു വരെ നീണ്ടു നില്ക്കും. ഇടവക വികാരി ഫാ. ജോയിസൺ തോമസ് വല്ല്യാനേത്ത് നേതൃത്വം നൽകുന്നു.

## മാനേജരായി നിയമിച്ചു

**ആലുവ:-** അങ്കമാലി ഭദ്രാസനാസ്ഥാനമായ ആലുവ തൃക്കുന്നത്ത് സെമിനാരി മാനേജരായി ഫാ. മത്തായി ഇടയനാലിനെയും അസ്സി. മാനേജരായി ഫാ. യാക്കോബ് തോമസ് കുരീപ്പറമ്പിലിനെയും പ. കാതോലിക്കാ ബാവാ നിയമിച്ചു.

**കുണ്ടറ:-** കുണ്ടറ സെമിനാരി മാനേജരായി ഫാ. ഡോ. എം. ഒ. ജോണിനെ പ. ബാവാ നിയമിച്ചു. നേരത്തെ അങ്കമാലി തൃക്കുന്നത്തു സെമിനാരി മാനേജരായിരുന്നു.

*For Favours Received*





ഒരു വിശ്വാസി, ചെങ്ങരൂർ





## വൈദിക ചരമം



സി. സി. യൂഹാനോൻ റമ്പാൻ നിര്യാതനായി. പ. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവായുടെ പ്രധാന കാർമികത്വത്തിൽ നടത്തി. അഭിവന്ദ്യരായ സഖറിയാസ് മാർ അന്തോണിയോസ്, പൗലോസ് മാർ പക്കോമിയോസ്, ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് എന്നീ മെത്രാപ്പോലീത്താമാരും, റമ്പാന്മാർ, വൈദികർ, കന്യാസ്ത്രീകൾ എന്നിവരുൾപ്പെട്ട ജനസമൂഹവും ശാസ്താംകോട്ടയിലെ ഏലിയാ ചാപ്പലിലെ സംസ്കാര ശുശ്രൂഷയിൽ പങ്കെടുത്തു.

ദേവലോകത്തും കൊല്ലം അരമനയിലും മാനേജരായിരുന്നിട്ടുണ്ട്. പരുമല സെമിനാരിയിലെ അസി. മാനേജരായിരുന്നു. ആയൂർ പെരിങ്ങള്ളൂർ ചിറയിൽ കുടുംബാംഗം.

## ആദരാഞ്ജലികൾ



സഭാ മാനേജിംഗ് കമ്മറ്റി അംഗവും മാവേലിക്കര ബാറിലെ അഭിഭാഷകനുമായിരുന്ന കരുവാറ്റ പറോപ്പറമ്പിൽ അഡ്വ. പി. സി. വർക്കി (93) സെപ്റ്റംബർ 15-ാം തീയതി നിര്യാതനായി. ശവസംസ്കാരം കരുവാറ്റ മാർ യാക്കൂബ് ബുർദാനാ പള്ളിയിൽ നടത്തി. നിരണം ഭദ്രാസന കൗൺസിൽ അംഗമായിരുന്നു. സഭാ കേസുകളിലും അഭിഭാഷകനായിരുന്നിട്ടുണ്ട്.

## ബോധവൽക്കരണ ജാഥ




മദ്രാസ് ഭദ്രാസനത്തിലെ തൂത്തുക്കുടി സെ. ഗ്രീഗോറിയോസ് മിഷൻ സെന്ററിന്റെ നേതൃത്വത്തിൽ ശ്രീ വൈകുണ്ഠം ഗ്രാമത്തിൽ ബാലവേല നിർമ്മാർജ്ജന ബോധവൽക്കരണ റാലിയും പൊതു സമ്മേളനവും നടത്തി. സമീപ ഗ്രാമത്തിലെ മിഷൻ സെന്ററിന്റെ നേതൃത്വത്തിൽ പ്രവർത്തിക്കുന്ന കുടുംബശ്രീ അംഗങ്ങളും കുട്ടികളുമുൾപ്പെടെ 300 അംഗങ്ങൾ റാലിയിലും പൊതു സമ്മേളനത്തിലും സംബന്ധിച്ചു. ടൗൺ പഞ്ചായത്തു പ്രസിഡന്റ് കന്തശിവശിപു അദ്ധ്യക്ഷത വഹിച്ചു. എ. ഇ.ഒ. ഇമ്മാനുവേൽ ഉദ്ഘാടനം ചെയ്തു. അധ്യാപകർ, സംസ്ക്കാരിക നേതാക്കൾ തുടങ്ങിയവർ ആശംസാ പ്രസംഗങ്ങൾ നടത്തി. ബ്രദർ സ്ലീബാ ജോൺ സ്വാഗതവും ഡി. ശുഭ കൃതജ്ഞതയും പറഞ്ഞു.

## വാർഷിക ക്യാമ്പ്

തുമ്പമൺ ഭദ്രാസനത്തിലെ ബാലികാ സമാജത്തിന്റെ 2007-ലെ വാർഷിക ക്യാമ്പ് ഒക്ടോബർ 19, 20, 21 (വെള്ളി, ശനി, ഞായർ) തീയതികളിൽ അഭിവന്ദ്യ ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടെയും അഭിവന്ദ്യ യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമേനിയുടെയും ബഹുമാനപ്പെട്ട വൈദികരുടെയും നേതൃത്വത്തിൽ തുമ്പമൺ സെന്റ് മേരീസ് കോൺവെന്റിൽ വെച്ച് നടന്നു.

## ക്യാരി ബാഗ് വിതരണം ചെയ്തു

ചെങ്ങന്നൂർ മെത്രാസനത്തിലെ കുടശനാട് സെ.സ്റ്റീഫൻസ് കത്തീഡ്രലിലെ സൺഡേസ്കൂൾ വിദ്യാർത്ഥികൾക്ക് ക്യാരി ബാഗുകൾ സൗജന്യമായി നൽകി. 30-09-2007-ൽ വികാരി റവ. ഫാ. ജോൺ പോളിന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ വെരി. റവ. യേശുദാസൻ കോർ-എപ്പിസ്ക്കോപ്പാ ആശംസയർപ്പിച്ചു. പ്ലാസ്റ്റിക് നിർമ്മാർജ്ജനത്തിന്റെ ഭാഗമായാണ് സൺഡേസ്ക്കൂൾ കുട്ടികൾക്ക് ബാഗ് നൽകിയത്.

## നസ്രാണി ട്രോഫി വിതരണം

ഇക്കഴിഞ്ഞ എസ്.എസ്.എൽ.സി., ഹയർ സെക്കണ്ടറി പരീക്ഷകളിൽ കാതോലിക്കേറ്റ് & എം.ഡി. സ്ക്കൂൾസ് മാനേജ്മെന്റിലുൾപ്പെട്ട സ്ക്കൂളുകളിൽ നിന്നും പ്രശസ്ത വിജയം കൈവരിച്ച സ്ക്കൂളുകളേയും വിദ്യാർത്ഥികളേയും അവരെ പരിശീലിപ്പിച്ച അദ്ധ്യാപകരെയും അനുമോദിക്കുന്നതിനായി 2007 ഒക്ടോബർ 17-ാം തീയതി ബുധനാഴ്ച ഉച്ചയ്ക്ക് 2 മണിക്ക് വെണ്ണിക്കുളം സെന്റ് ബഹനാൻസ് ഹയർ സെക്കണ്ടറി സ്ക്കൂൾ ഓഡിറ്റോറിയത്തിൽ വച്ച് നടത്തിയ സമ്മേളനത്തിൽ സ്ക്കൂൾ മാനേജർ അഭി. പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ ആദ്ധ്യക്ഷം വഹിച്ചു. അഭി. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ സമ്മേളനം ഉദ്ഘാടനം ചെയ്തു. മഹാത്മാഗാന്ധി യൂണിവേഴ്സിറ്റി മുൻ വൈസ് ചാൻസലർ ഡോ. സിറിയക് തോമസ് മുഖ്യ പ്രഭാഷണം നർവ്വഹിച്ചു.





## മാർ തോമ്മാ ദീവന്നാസ്യോസ് മെമ്മോറിയൽ പ്രൈസ്

പത്തനാപുരം മൗണ്ട് താബോർ ദയറായിൽ കബറടങ്ങിയിരിക്കുന്ന പുണ്യശ്ലോകനായ മാർ തോമ്മാ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ 35-ാം ശ്രാദ്ധപ്പെരുന്നാളിനോടനുബന്ധിച്ച് അഖില മലങ്കര അടിസ്ഥാനത്തിൽ സൺഡേ സ്കൂൾ കുട്ടികൾക്കായി മത്സരങ്ങൾ നടത്തുന്നു. 2007 നവംബർ 17-ാം തീയതി ശനിയാഴ്ച രാവിലെ 8.30-മുതൽ പത്തനാപുരം മൗണ്ട് താബോർ ട്രെയിനിംഗ് കോളേജിൽ വച്ചാണ് മത്സരങ്ങൾ.

സബ് ജൂനിയേഴ്സ് : 10 വയസ്സ് (1-1-1998 മുതൽ), ജൂനിയേഴ്സ് : 13 വയസ് വരെ (1-1-1993-31-12-1997), സീനിയേഴ്സ് 18 വയസ് വരെ (1-1-1990-31-12-1994)

പ്രവേശന ഫോറം പൂരിപ്പിച്ച് വികാരിയുടെ സർട്ടിഫിക്കറ്റോടുകൂടി 12-11-07 തിങ്കളാചയ്ക്ക് മുമ്പായി കൺവീനർക്ക് കിട്ടിയിരിക്കേണ്ടതാണ്. അതിനുശേഷം പ്രത്യേകിച്ച് 17-ന് രാവിലെ ലഭിക്കുന്ന Entry Form സ്വീകരിക്കുന്നതല്ല. മത്സരത്തെക്കുറിച്ച് കൂടുതൽ വിവരങ്ങൾ അറിയുവാൻ ആഗ്രഹിക്കുന്നവർ ഫാ. ഡേവിഡ് കോശി, കൺവീനർ മൗണ്ട് താബോർ ദയറാ, പത്തനാപുരം പി.ഒ., കൊല്ലം (ഫോൺ: 0475-2352231, 9447020695) എന്ന അഡ്രസ്സിൽ ബന്ധപ്പെടേണ്ടതാണ്.

## റാങ്ക് ലഭിച്ചവർക്ക് അനുമോദനം

10-ാം ക്ലാസ്സ് മുതൽ സർവ്വകലാശാലാതലം വരെയുള്ള പൊതു പരീക്ഷകളിൽ മികച്ച വിജയം നേടിയ ഓർത്തഡോക്സ് സഭയിലെ വിദ്യാർത്ഥികളെ സഭാതലത്തിൽ അനുമോദിക്കുന്നതിന് ഒരു മെറിറ്റ് ഈവനിംഗ് നടത്തുന്നു.

എസ്.എസ്.എൽ.സി., ഹയർസെക്കന്ററി, തത്തുല്യ പരീക്ഷകളിൽ എല്ലാ വിഷയങ്ങൾക്കും A+ ഗ്രേഡ് നേടിയവരെയും, മറ്റു പരീക്ഷകൾക്ക് മൂന്നാം റാങ്കുവരെയും പരിഗണിക്കും. വികാരിയുടെ സാക്ഷ്യപത്രം, സർട്ടിഫിക്കറ്റിന്റെ കോപ്പികൾ ഇവ സഹിതം ഡോ. ജോർജ് ജോസഫ്, അസോസിയേഷൻ സെക്രട്ടറി, കാതോലിക്കേറ്റ് ഓഫീസ്, ദേവലോകം, കോട്ടയം-38 എന്ന വിലാസത്തിൽ 2007 നവംബർ 15-ാം തീയതിയ്ക്ക് മുമ്പായി അറിയിക്കേണ്ടതാണ്.

## തലസ്ഥാനത്ത് താമസ സൗകര്യം

ദൂരെ നിന്നു വരുന്നവർക്കും, അന്യ രാജ്യങ്ങളിലേക്ക് പോകുന്നവർക്കും പകലും രാത്രിയും ധ്യാനത്തിനും പ്രാർത്ഥനയ്ക്കും, താമസത്തിനും വേണ്ട സൗകര്യങ്ങൾ നന്തൻകോട് സെ. ഗ്രീഗോറിയോസ് ദേവാലയത്തിന്റെ ആഭിമുഖ്യത്തിലുള്ള താബോർ ധ്യാനകേന്ദ്രത്തിൽ ക്രമീകരിച്ചു നൽകുന്നു.

ബന്ധപ്പെടുക. കെ. വി. തോമസ്, ട്രസ്റ്റി, 9447695126, 0471-2316794, 2312345

## വൈദിക സമ്മേളനം



പ. പരുമലത്തിരുമേനിയുടെ സ്മരണകൾ നിറഞ്ഞ ചരിത്ര പ്രസിദ്ധമായ വെട്ടിക്കൽ ദയറായുടെ സെന്റിനറിയോടനുബന്ധിച്ചു നടന്ന വൈദിക സമ്മേളനം ഒക്ടോ. 9-ന് പ. ബാവാ തിരുമേനി ഉദ്ഘാടനം ചെയ്തു. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ, അഭിവന്ദ്യരായ മാർ പക്കോമിയോസ്, മാർ അന്തോണിയോസ് , ഡോ. മാർ അത്താനാസ്യോസ് എന്നീ മെത്രാപ്പോലീത്താമാരും കോർ എപ്പിസ്ക്കോപ്പാമാർ വന്ദ്യ റമ്പാൻമാർ, വൈദിക ശ്രേഷ്ഠർ എന്നിവരും പങ്കെടുത്തു. ഫാ. ഡോ. ബി. വർഗ്ഗീസ്, ഫാ. ഡോ. ജോൺസ് ഏബ്രഹാം എന്നിവർ ക്ലാസ്സുകൾ നയിച്ചു.

**സൺഡേസ്ക്കൂൾ അദ്ധ്യാപക സംഗമം :-** ഒക്ടോബർ 2-ന് നടന്ന സൺഡേസ്ക്കൂൾ അദ്ധ്യാപക സംഗമം ശ്രേഷ്ഠ നിയുക്ത ബാവാ ഉദ്ഘാടനം ചെയ്തു. അഭിവന്ദ്യരായ മാർ ഐറേനിയോസ്, മാർ സേവേറിയോസ് മെത്രാപ്പോലീത്താമാർ, സൺഡേസ്ക്കൂൾ ഡയറക്ടർ ജനറൽ ഫാ. ഡോ. ഒ. തോമസ്, ഫാ. കെ. വി. തോമസ്, സണ്ടേസ്ക്കൂൾ ഭാരവാഹികൾ, അദ്ധ്യാപകർ പങ്കെടുത്തു.

## മാർ ഗ്രീഗോറിയോസ് കർമ്മേൽ കുരിശുമല, പുറ്റടി

മലങ്കരസഭയിലെ ഏക കുരിശുമല തീർത്ഥാടന കേന്ദ്രമായ കർമ്മേൽ കുരിശു മലയെക്കുറിച്ച് കഴിഞ്ഞ ലക്കം മലങ്കരസഭയിൽ പ്രസിദ്ധീകരിച്ചിരുന്നുവല്ലോ. ദൂരെ സ്ഥലങ്ങളിൽ നിന്നും വരുന്നവൻ മുൻകൂട്ടി വിളിച്ചറിയിച്ചാൽ അവശ്യം വേണ്ടുന്ന ക്രമീകരണങ്ങൾ ചെയ്യുന്നതാണ്.

പ്രാർത്ഥനാ വിഷയങ്ങളും നേർച്ചകളും അയയ്ക്കുന്നതിനുള്ള വിലാസം:-

**സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി**
**പുറ്റടി പി.ഓ.**
**വണ്ടൻമേട് - 685551**
**ഫോൺ:- 04868-277472,**
**9445125886**




## ഒരു പൊതുനിയമം ആവശ്യം

വിശ്വാസികളായ വാങ്ങിപ്പോയവരെ ഓർക്കണമെന്നും അവർക്കുവേണ്ടി വി. കുർബ്ബാനയും പ്രാർത്ഥനയും നടത്തണമെന്നും പ. സഭ പഠിപ്പിക്കുന്നു. എന്നാൽ പലർക്കും അതിന് കഴിയുന്നില്ല, കാരണം ഓർമ്മ കുർബാന അർപ്പിക്കുന്നതിന് ചില ഇടവകകൾ അമിത ഫീസ് ഈടാക്കുകയും പള്ളിക്കുടിശ്ശികകൾ വല്ലതുമുണ്ടെങ്കിൽ അതും തദവസരത്തിൽ നൽകണമെന്ന് ശഠിക്കുകയും ചെയ്യുന്നു. തന്മൂലം വിശ്വാസികൾ അതിൽ നിന്നും പിന്മാറുന്നു. ആയതിനാൽ ഈ പ്രവണത മാറ്റി വി. കുർബ്ബാനയ്ക്ക് കർമ്മഫീസായി ഒരു ചെറിയ തുക നിജപ്പെടുത്തി വാങ്ങുന്ന ഒരു രീതി ഇടവകകളിൽ പൊതുവായി വരുന്നത് നല്ലതായിരിക്കും.

നമ്മുടെ ഇടവകകളിൽ പുതുതായി ഒരു കുടുംബമോ വ്യക്തിയോ അംഗത്വമെടുക്കുന്നതോ ഇടവക വിട്ടുപോകുന്നതോ ഇടവക മെത്രാപ്പോലീത്താമാരോ ഇടവക ജനങ്ങളോ അറിയുന്നില്ല. അന്നു നിലവിലുള്ള ഭരണസമിതി അംഗങ്ങൾ മാത്രമേ അറിയുന്നുള്ളു. പുതുതായി ഇടവക ചേരുകയോ വിട്ടു പോകുകയോ ചെയ്താൽ കൃത്യമായി ഇടവക മെത്രാപ്പോലീത്തായും ഇടവക ജനങ്ങളും അറിയുവാൻ തക്കവണ്ണമുള്ള ഒരു സംവിധാനം സഭാതലത്തിൽ തന്നെ ഉണ്ടാകേണ്ടതും അതിനൊരു നടപടിക്രമം പരിശുദ്ധ സഭയിൽ രൂപീകരിക്കേണ്ടതും ആവശ്യമാണ്.

സഭാ കേന്ദ്രത്തിൽ നിന്നോ ഭദ്രാസനകേന്ദ്രത്തിൽ നിന്നോ ഇടവക ചേരുന്നതിനുള്ള മതിയായ രേഖകളും ചോദ്യങ്ങളും ഉൾപ്പെടുത്തിക്കൊണ്ട് ഒരു നിശ്ചിത ഫോറം പള്ളികൾക്ക് നൽകുന്നത് നല്ലതായിരിക്കും. ഇടവക ചേരുന്ന വ്യക്തികളിൽ നിന്നും രണ്ട് ഫോറം പൂരിപ്പിച്ച് വാങ്ങി ഒന്ന് ഇടവകയിലും മറ്റൊന്ന് ഭദ്രാസനകേന്ദ്രത്തിലും സൂക്ഷിക്കുകയും അവരെക്കുറിച്ച് ഇടവകയും ഭദ്രാസനമെത്രാപ്പോലീത്തായും അവശ്യമായ അന്വേഷണങ്ങൾ നടത്തി അപേക്ഷകൻ ഇടവക ചേരാൻ യോഗ്യനെങ്കിൽ ഇടവക മെത്രാപ്പോലീത്തായുടെ കല്പന പരസ്യമായി ഇടവകയിൽ വായിച്ച് അവരെ ഇടവക ചേർക്കുന്ന ഒരു രീതി നല്ലതായിരിക്കും. തന്മൂലം ഇടവക ചേരുന്നവർക്ക് ഒരു അംഗീകാരവും ഇടവക ജനങ്ങൾക്ക് അവരേക്കുറിച്ച് പരിചയവും ഉണ്ടാകുവാൻ കഴിയുന്നു.

**- പി. രാജു, അഞ്ചൽ**

## അറിയപ്പെടാത്ത യാത്രയയപ്പ്

ചില വികാരിമാർക്ക് രാജോചിതമായ യാത്രയയപ്പ് ലഭിക്കുന്നു. പുതിയ ഇടവകയിൽ അല്ലെങ്കിൽ വീട്ടിൽ പരിവാര സഹിതം എത്തിക്കുന്നു. എന്നാൽ ആത്മിക കാര്യങ്ങളിൽ മാത്രം ശ്രദ്ധിച്ച് പൊളിച്ചുപണിയൊന്നും നടത്താതെ അല്ലെങ്കിൽ ലക്ഷങ്ങൾ ചിലവാക്കി നിർമ്മാണ പ്രവർത്തനങ്ങൾ നടത്താൽ പറ്റാതെ വരുന്നവർക്ക് ഇടവകാംഗങ്ങൾ വികാരി സ്ഥലം മാറിപ്പോകുന്നത് അറിയുന്നത് അടുത്ത ഞായറാഴ്ച പള്ളിയിൽ ആരാധനക്ക് വരുമ്പോൾ മാത്രമാണ്. ഒരു നന്ദി വാക്ക് എങ്കിലും പറയുന്നതിനോ ഒരു യാത്രാമംഗളം നേരുന്നതിനോ അവസരം ലഭിക്കാത്തവരും ഉണ്ട്. നിർമ്മാണ പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിക്കുന്ന വികാരിക്ക് ഗംഭീരമായ യാത്രയപ്പും ഘനമുള്ള പാരിതോഷികവും ലഭിക്കുക സാധാരണയാണ്. അർഹിക്കുന്നവർക്ക് അത് ലഭിക്കുന്നതിൽ പരിഭവിച്ചിട്ട് എന്തു കാര്യം! എന്നാൽ കുറച്ചെങ്കിലും ഇടവകയെ സേവിച്ചവരെ വെറും കൈയ്യോടെ പറഞ്ഞയക്കുന്നത് ഒരു തരത്തിലും അഭികാമ്യമല്ല. അതിനായി ഓരോ പള്ളിയിലെയും വാർഷിക ബഡ്ജറ്റിൽ യാത്രയയപ്പ് റിസർവ്വ് ഫണ്ട് എന്നൊരു ഇനം കൂടി ഉൾപ്പെടുത്തിയാൽ വെറുംകൈയോടെ ഒരു വികാരിയെയും പറഞ്ഞ് വിടേണ്ട സാഹചര്യം ഉണ്ടാകുകയില്ലല്ലൊ?

ലേഖകൻ ട്രസ്റ്റിയായിരുന്നപ്പോൾ ഇങ്ങനെ ഒരു പദ്ധതി ബഡ്ജറ്റിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

**- സി. പി. സൈമൺ, അയിരൂർ.**

## പള്ളി മാറേണ്ട

സഭ മാറി വീമ്പിളക്കി നടക്കുന്നവർ മരണസമയത്ത് പള്ളിയിൽ അടക്കപ്പെടുവാൻ താല്പര്യപ്പെടുന്നതായി കാണുന്നുണ്ട്. ചില ഉത്തരാധുനിക പ്രസ്ഥാനങ്ങളിൽ പോകുന്നവരും ഈ രീതിയിൽ 'പള്ളി മാറേണ്ട' എന്ന തരത്തിൽ നില നില്ക്കുന്നുണ്ട്. സഭാ മാതാവിനെ തള്ളിപ്പറഞ്ഞവരെ ഒരു രീതിയിലും തിരിച്ചു കയറ്റേണ്ടതില്ല. പുകഞ്ഞ കൊള്ളി പുറത്ത്.

**- മാത്യു സി. മാണി, ചെറപ്പേൽ**

## മാധ്യമ 'ദുര'

പിണറായിയുടെ 'നികൃഷ്ട' പ്രയോഗം അപലപനീയം തന്നെ എന്നാൽ ഈ ചിന്തകൾക്കപ്പുറത്ത് 'മാധ്യമങ്ങൾ' ഈ വാർത്ത ആഘോഷിക്കുകയായിരുന്നില്ലേ എന്ന് സംശയം? 'നികൃഷ്ട' പ്രയോഗം 'നികൃഷ്ട ജീവി' യായി. കെ.സി.ബി.സി. അപലപിച്ചു എന്നു പറയുന്ന സമയത്ത് കാട്ടിയ ചിത്രങ്ങളിൽ മാർത്തോമ്മാ സഭയുടെ സഫ്രഗൻ തിരുമേനിയും നമ്മുടെ പക്കോമിയോസ് തിരുമേനിയുമൊക്കെ... ഇവരൊക്കെ ഏതു 'റീത്തിൽ'പ്പെട്ടവരാണ്. ദൃശ്യമാധ്യമങ്ങളുടെ ഇവ്വിധ 'ദുര' മൂത്താൽ ആടിനെ പട്ടിയാക്കുമെന്ന് പറയുന്നത് വാസ്തവം തന്നെയാണ്.

**- രാജുക്കുട്ടി, പാമ്പനാർ**



## ബുദ്ധിമാൻ

ഫാ. തോമസ് പി.



## ഗിവ്സൈറ്റ് പ്രോജക്ട്  കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 രൂപയും സാധാരണ ഓപ്പറേഷന് 500 രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986–ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 695817.90– രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 15289 ഓപ്പറേഷൻ ആകെ 2006 മാർച്ച് 31 വരെയുള്ള കാലത്ത് നടത്തിയതിൽ 5022–ഉം സൗജന്യമായിരുന്നു. അതുപോലെ ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 3645 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

പല സ്വകാര്യ ആശുപത്രികളും ഇതേ ഓപ്പറേഷൻ ഒന്നിനു 10,000–ൽ അധികം ചാർജ് ചെയ്തുവരുന്നുണ്ട്. ആ നിലയിൽ ഈ സ്ഥാപനത്തിലൂടെ ചെയ്യുന്ന സേവനം എത്ര മഹത്തരമാണെന്നോർക്കുക.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ **ഗിവ്സൈറ്റ് പ്രോജക്ടിലേക്ക്** സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന **ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

**ഫാദർ അബ്രഹാം മാത്യു എടേക്കാട്ട്** (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

# പ. പിതാവിന് ജന്മദിനാശംസകൾ



പ്രാർത്ഥനാപൂർവ്വം...

## താബോർ പ്രസ്ഥാനങ്ങൾ

മൗ് താബോർ ദയറാ, പത്തനാപുരം,

മൗ് താബോർ ട്രെയിനിംഗ് കോളജ്, പത്തനാപുരം,

മൗ് താബോർ M.Ed. കോളജ്, പത്തനാപുരം,

മൗ് താബോർ മിഷൻ ഹോസ്പിറ്റൽ & സ്ക്കൂൾ ഓഫ് നേഴ്സിംഗ്, മാത്തൂർ, തിരുച്ചിറപ്പള്ളി,

മൗ് താബോർ L.P.S,

മൗ് താബോർ ഹയർ സെക്കറി സ്ക്കൂൾ,

സെന്റ് സ്റ്റീഫൻസ് കോളജ്,

സെന്റ് സ്റ്റീഫൻസ് ഹയർ സെക്കറി സ്ക്കൂൾ,

കാതോലിക്കേറ്റ് ഹയർ സെക്കറി സ്ക്കൂൾ, പോത്തുകൽ,

പൊന്നയ്യ ഹയർ സെക്കറി സ്ക്കൂൾ, തിരുച്ചിറപ്പള്ളി,

MTDM H.S. മാലൂർ, പത്തനാപുരം,

MTDM H.S. തോർനാട്, കോറോം,

സെന്റ് തോമസ് L.P.S. അമയന്നൂർ, കോട്ടയം,

etc.

**THE MALANKARA SABHA,**
CATHOLICATE OFFICE, KOTTAYAM-686 038

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2006-08*
*Licence No. KL/CR/KTM/WPP-049/2006-08.*
*Licenced to Post Without Pre-payment*



PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT GRAPHIC SYSTEM & CO., MALLAPPALLY FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 10/-